ഉറവകളുടെ കാവൽക്കാർ

# സ്നേഹിതർ

2019 August 25

Annual Edition



The Malankara Orthodox Christian Youth Movement

THUMPAMON DIOCESE



**പൗരസ്ത്യ ഓർത്തഡോക്സ്**
**ക്രൈസ്തവ യുവജനപ്രസ്ഥാനം**

# തുമ്പമൺ ഭദ്രാസനം

ബേസിൽ അരമന, പത്തനംതിട്ട



## ഉൾത്താളുകളിലൂടെ

-എഡിറ്റോറിയൽ-

# ഓടി മറയുന്ന യുവത്വം..

**ദൈ**വാലയം- അത് ഒരു സ്ഥലത്തെ ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമാണ്; ആത്മീയ അഭിവൃദ്ധിയുടെ പ്രകടഭാവമാണ്; ഒപ്പം സാമൂഹ്യ ബോധത്തിന്റെയും സംസ്ക്കാരത്തിന്റെയും പ്രേരകശക്തിയും. ഒരു സ്ഥലത്തെ വാസയോഗ്യമാക്കി തെരഞ്ഞെടുക്കുന്നതിലും ദൈവാലയങ്ങൾ നിർണ്ണായകമായ സാന്നിദ്ധ്യമാണ്. അതായത് ഒരു പ്രത്യേക സമൂഹത്തിന്റെ സൃഷ്ടിയും പരിണാമവും വളർച്ചയും നിർണ്ണയിക്കുന്നതിൽ ദൈവാലയങ്ങൾ പ്രധാന പങ്കുവഹിക്കുന്നു.

എന്നാൽ ഉത്തരാധുനികത യുടെ പുതു മനിറഞ്ഞ സാമൂഹ്യ- ആത്മീയ സംസ്ക്കാരത്തിൽ പുതിയ തലമുറ ദൈവാലയങ്ങളിൽ നിന്ന് അന്യമാകുന്നു. ആരാധനാസമയങ്ങളിൽ ദൈവാലയങ്ങളുടെ മൂന്നിലൊന്ന് ഭാഗത്ത് സജീവസാന്നിദ്ധ്യമായിരുന്ന ബാലികാ-ബാലൻമാർ ഇന്ന് അതിവേഗം അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. ഗാനാലാ പനങ്ങളിലും ശബ്ദഘോഷങ്ങളിലും ശ്രദ്ധേയമായിരുന്ന യുവസാന്നിദ്ധ്യം ദേവാലയങ്ങളിൽ ശക്തിക്ഷയം അനു ഭവിക്കുന്നു. കൺവൻഷൻ യോഗങ്ങളിലോ ഇടവകയു ടെ പൊതുവായ പരിപാടികളിലോ താല്പര്യപൂർവ്വം പങ്കെടുക്കുന്ന യുവജന-വിദ്യാർത്ഥികളുടെ എണ്ണംഎത്രയോ കുറവാണ്. പത്താം ക്ലാസ് വരെയെങ്കിലും സൺഡേസ്കൂൾ ക്ലാസ്സുകളിൽ താൽപര്യത്തോടെയും ആവേശത്തോടെയും പങ്കെടുത്തിരുന്ന വിദ്യാർത്ഥികൾ ആറിലോ ഏഴിലോ പഠനം മതിയാക്കി ഓടിമറയുന്നതിനെ എന്തിനോട് ഉപമിക്കാനാവും?

ഇന്നത്തെ യുവത്വം ഓടിമറയുകയാണ്. സമൂഹം അവരെ ഏൽപ്പിച്ചിട്ടുള്ള ഉത്തരവാദിത്വത്തിൽ നിന്ന്, കടമകളിൽ നിന്ന് അവർ ഓടി മറയുകയാണ്. ദൈവാലയങ്ങളും ആത്മീയ പ്രസ്ഥാനങ്ങളും അവർക്ക് ഇന്ന് പ്രാധാന്യമുള്ളവ അല്ലാതെ പോകുന്നു. ന്യൂജെൻ ചിന്താഗതികളിൽ സാമൂഹിക പ്രതിബന്ധത നാം മറക്കുന്നുവോ? ആത്മ വിമർശനം നടത്തി തിരുത്തേണ്ട സമയം അതി ക്രമിച്ചിരിക്കുന്നു.

പുതുതലമുറ ഇന്ന് സോഷ്യൽ മീഡിയായിൽ തന്റെ ഉത്തരവാദിത്വ നിർവ്വഹണത്തിനുള്ള വേദിയായി മാറ്റുന്നു. കുറച്ച് ഫേസ്ബുക്ക്, വാട്ട്സാപ്പ് പോസ്റ്റുകളിലൂടെ തന്റെ കടമ നിർവ്വഹിക്കാൻ പ്രയാസപ്പെടുന്നു. ആരാധനകൾക്ക് പോലും ദൈവാലയത്തിൽ പോകാതെ ലൈവ് കണ്ട് സംതൃപ്തരാകുന്നു. ഇന്നത്തെ യൗവനം ഓടിമറയുന്നത് എന്തിൽ നിന്നാണ്? നമുക്ക് പിറകിൽ നമ്മളെ മാതൃകയാക്കുന്ന നമ്മുടെ അനുജൻമാർക്കും അനുജത്തിമാർക്കും നാം പകർന്നുനൽകുന്ന സന്ദേശം ഇതു തന്നെ അല്ലേ. ആ സന്ദേശം ആധുനീക ലോകത്തെ പുതുതലമുറയെ വളർച്ചയിൽ നിന്നും വിളർച്ചയി ലേക്ക് നയിക്കുക മാത്രമെയുള്ളൂ. അതിൽ നിന്നും മോചനം നേടണമെങ്കിൽ, തിരിച്ചുവരണമെങ്കിൽ സമയം അതി ക്രമിച്ചിട്ടില്ല, തിരിച്ചറിവ് ഉണ്ടായാൽ മാത്രം മതി. ആ തിരിച്ചറിവിന്റെ ദിനങ്ങളെ സ്വാഗതം ചെയ്യാനുള്ള മനസ്സ് ഉണ്ടാകണം. അതിനുവേണ്ടിയാണ് നാം പ്രവർത്തിക്കേത്.

മഹാപ്രളയവും പേമാരിയും പകർച്ചവ്യാധിയും ഒന്നിനുപുറകെ ഒന്നായി നമ്മെ വേട്ടയാടുമ്പോൾ അതിൽ നിന്ന് കരകയറണമെങ്കിൽ സത്യഏക ദൈവത്തിലേക്ക് തിരിഞ്ഞ് നന്മയുടെ പാതയിൽ നീങ്ങിയെങ്കിൽ മാത്രമെ സാധ്യമാകുകയുള്ളൂ.

ഈ പ്രതിസന്ധിയിൽ നിന്ന് പുതിയ തലമുറയെയും ഇടവകകളെയും സഭയേയും വീണ്ടെടുത്ത് ശക്തിപ്പെടുത്തുവാൻ പ്രസ്ഥാനം പ്രവർത്തകർക്ക് ആകുമോ?

യൂണിറ്റ് യോഗങ്ങളിൽ ചർച്ച ചെയ്യുക, സമൂഹത്തിനും കുടുംബത്തിനും നന്മ നിറഞ്ഞ യുവത്വം ആകാൻ, നന്മയുടെ പാതയിൽ സഞ്ചരിക്കുന്ന ഒരു പുതു തലമുറക്ക് മാതൃകയാകാൻ നമുക്ക് സാധിക്കണം.

ഭദ്രസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 'സ്നേഹിതർ' മാഗസീൻ വീണ്ടും പ്രസിദ്ധികരിക്കാൻ സാധിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു. ചെറുതും വലുതുമായി സാമ്പത്തിക സഹായം പരസ്യങ്ങളായി നൽകിയ ഏവരോടുമുള്ള നന്ദി അറിയിക്കുന്നു.



**രഞ്ജു. എം. ജെ**
ചീഫ് എഡിറ്റർ/
ഭദ്രാസന യുവജന പ്രസ്ഥാനം ട്രെഷറർ

**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ**

**ദൈവകൃപയാൽ**

**തുമ്പമൺ ഭദ്രാസന ഇടവകയുടെ**

# കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലിത്തായിൽ നിന്നും




0468 2325942
0468 2222243
hgmarclemis@gmail.com

നമ്മുടെ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ ശ്രേഷ്ഠമായി പുരോഗമിക്കുന്നതിൽ ദൈവത്തെ സ്തുതിക്കുകയും പ്രവർത്തകരെ അനുമോദിക്കുകയും ചെയ്യുന്നു. ദിവ്യ പ്രകാശത്തിലേക്ക് പ്രയാണം ചെയ്യുന്ന അനുപമമായ ഒരു ജീവിതചര്യ നാം രൂപപ്പെടുത്തണം. ഭൗതികലോകത്തിൽ ആദ്ധ്യാത്മിക ചര്യയും ചരണവുമായി നമ്മുടെ പ്രവർത്തനങ്ങളായിത്തീരണം. പരിശുദ്ധ സഭയുടെ ഉന്നതിക്കും സാക്ഷ്യ നിർവ്വഹണത്തിനുമായി യുവത്വത്തിന്റ പ്രസരിപ്പും പ്രതിഭയും പ്രതിഫലിപ്പിക്കണം.

നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുവിലേക്ക് നോക്കുക, എന്ന പഠന ചിന്ത ശ്രേഷ്ഠവും പഠനാർഹവുമാണ്. ദിവ്യസത്യത്തിലേക്കും സത്തയിലേക്കും നന്മയിലേക്കും ദൃഷ്ടി പതിപ്പിച്ച് അനുകരണീയസാക്ഷ്യത്തിനുടമകളാകുക എന്നതാണ് പ്രസ്തുത ആഹ്വാനത്തിലൂടെ അർത്ഥമാക്കുന്നത്. ധ്യാനാത്മകവും വിശുദ്ധവുമായ ഒരു ദർശനം നാം രൂപപ്പെടുത്തണം. ക്രിസ്തുവിനെ നോക്കുന്നതിനനുസൃതമായ ഒരുക്കവും ആത്മീയ പക്വതയും നാം പ്രാപിക്കണം. ഭൗതിക വസ്തുക്കളെ നോക്കുമ്പോൾ നിരാശയും നഷ്ടബോധവും വരുന്നുവെങ്കിൽ യേശുവിലേക്ക് തിരിയുമ്പോൾ പ്രത്യാശയും പ്രമോദവും കൈവരും. വിശുദ്ധൻമാരും നിർമ്മലൻമാരും ലക്ഷ്യം വെച്ച വെളിച്ചത്തിനുള്ള അവകാശമായി നാം പ്രയത്നിക്കണം. ആസക്തികളും ആഡംബരങ്ങളും ഭിന്നതകളും വർദ്ധിച്ചുവരുന്ന കാലത്ത് ഉത്തമ സാക്ഷ്യവും സാഹോദര്യവും സനാതന സത്യവും നാം പ്രതിഫലിപ്പിക്കണം. ക്രിസ്തുവിലൂടെയുള്ള ദർശനാത്മക വീക്ഷണത്തിലൂടെ സഭയും സമൂഹവും രൂപാന്തരപ്പെടണം. പരിസ്ഥിതി സംരക്ഷണവും ഭാവിതലമുറയെപ്പറ്റിയുള്ള ഉദാത്തവീക്ഷണവുമുണ്ടാകണം. പ്രകൃതി ക്ഷോഭവും കാലാവസ്ഥാ വ്യതിയാനവും പെരുകി വരുന്ന മാരക രോഗങ്ങളും നമ്മുടെ ജീവിതചര്യകളേയും പരിസ്ഥിതി ദർശനത്തേയും പുനർചിന്തനത്തിന് വിധേയമാക്കണം.

യുവജനങ്ങൾ ദൈവ സ്നേഹികളും സഭാ സ്നേഹികളുമാകണം. സാമൂഹ്യ പുനരുത്ഥാ നത്തിന് നിങ്ങളുടെ കഴിവുകൾ വിനിയോഗിക്കണം. വ്യർത്ഥമായ ചിന്തകളിൽ നിന്നും നിരീശ്വരവാദത്തിൽ നിന്നും വർഗ്ഗീയ കാഴ്ചപ്പാടിൽ നിന്നും അലസതകളിൽനിന്നുമകന്ന് സാമൂഹ്യസേവനവും ജ്ഞാനസമ്പാദനവും ഉദാത്തഭക്തിയും ജീവിത വ്രതമായി സ്വീകരിക്കണം.

നിങ്ങളുടെ പ്രവർത്തനങ്ങളെ നാം ശ്ലാഘിക്കുന്നതിനൊപ്പം നിങ്ങളുടെ കഴിവിനും പ്രാപ്തിക്കും അനുസരിച്ചുള്ള കർമ്മങ്ങൾ സഭയ്ക്കായും സമൂഹത്തിനായും പ്രതീക്ഷിക്കുകയും ചെയ്യുന്നു. എല്ലാ മേഖലകളിലും സമർത്ഥരും ദൈവാശ്രയമുള്ളവരുമായി നിങ്ങൾ ആയിത്തീരണം.

ശേഷം കാര്യങ്ങൾ പിന്നാലെ

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളേവരുടേയും മേൽ വർദ്ധിച്ചിരിക്കുമാറാകട്ടെ

2019 ജൂലൈ മാസം 29-ാം തീയതി

ബേസിൽ അരമനയിൽ നിന്നും

Kuriakose Mar Clemis

**കുറിയാക്കോസ് മാർ ക്ലീമിസ്**

## - പ്രസിഡന്റ് തിരുമേനിയിൽ നിന്നും അനുഗ്രഹാശംസ -





ക്രിസ്തുയേശുവിൽ ഏവർക്കും സ്നേഹവന്ദനം.

തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാന വാർഷിക സമ്മേളനത്തിന് എല്ലാ ആശംസകളും ആദ്യമേ നേരുന്നു. യുവജനപ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്ന ഒരു ഭദ്രാസനമെന്ന നിലയിൽ ചുമതലക്കാരെ പ്രത്യേകം അഭിനന്ദിക്കുന്നു. കഴിഞ്ഞ ജനുവരിയിലെ കലാമേള നടത്തുന്നതിൽ ആ ഭദ്രാസനം വഹിച്ച പങ്കും നന്ദിപൂർവ്വം സ്മരിക്കുന്നു. യുവജനപ്രസ്ഥാന വാർഷിക സമ്മേളനം 2019 ഒക്ടോബർ 5 മുതൽ 7 വരെ ബോംബെ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ 'റോഹാ' എന്ന സ്ഥലത്തു വെച്ചു നടക്കുന്ന വിവരം എല്ലാ ഭദ്രാസനങ്ങൾക്കും അറിവുള്ളതാണെല്ലോ. കൂടുതൽ പ്രതി നിധികൾ അവിടെ നിന്നും പങ്കെടു ക്കുമെന്ന് പ്രതീഷിക്കുന്നു. പ്രസ്ഥാനം ഇദം പ്രഥമായി നടത്തിയ പഠന പരീക്ഷയിൽ പൊതുവെ നല്ല പങ്കാളിത്തമാണുണ്ടായത്. ഓരോ വർഷം കഴിയുംതോറും കൂടുതൽ അംഗങ്ങൾ പരീക്ഷ എഴുതുവാൻ ഒരുങ്ങണം എന്നും കൂടി ഓർമിപ്പികട്ടെ. ഒപ്പം കാലികമായ ജീവകരുണ്യപ്രവർത്തനങ്ങളും ശക്തമാക്കണം. നമ്മുടെ അടിസ്ഥനാ പ്രമാണങ്ങളിൽ ഒന്നാമത്തേത് 'ആരാധന' എന്നുള്ളതാണെല്ലോ. അതു നിസ്സാരമാക്കരുത്. ആരാധനാ ജീവിതത്തിലൂടെ ആർജ്ജിച്ചെടുക്കുന്ന കൃപയാൽ ധാർമിക ജീവിതം പ്രഭാപൂരിതമാകണം. പരിശുദ്ധ പൗലോസ് ശ്ളീഹ ഓർമിപ്പിക്കുന്നു: 'നിങ്ങൾ നന്മക്കു ജ്ഞാനികളും തിന്മയ്ക്ക് അക്ജ്ഞൻമാരും ആകേണം'. (റോമർ 16:19) ഇതിന്റെ മറ്റൊരു പേരാണ് വിവേകം. എല്ലാവർക്കും എന്നും ഉണ്ടാകേണ്ടതും അതു തന്നെ.

ദൈവം അനുഗ്രഹിക്കട്ടെ

പ്രാർത്ഥനയോടെ.....

എളിയ

**യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്**

ക്രൈസ്തവ യുവജനപ്രസ്ഥാന പ്രസിഡന്റ്

-വൈസ് പ്രസിഡന്റ് സന്ദേശം -

# നല്ല വാക്ക്, നല്ല പ്രവർത്തി

**ഫാ. ബിജു മാത്യു**
വൈസ് പ്രസിഡന്റ് തുമ്പമൺ ഭദ്രാസന
യുവജനപ്രസ്ഥാനം



**സം**സ്കാര സമ്പന്നമായ ജീവിതത്തിന്റെ അടയാളമാണ് നല്ലത് പറയുക, പ്രവർത്തിക്കുക, ചെയ്യുക എന്നത്. ഉള്ളിൽ രൂപീകൃതമാകുന്ന നന്മ വാക്കുകളിലൂടെയും പ്രവർത്തിയിലൂടെയും പുറത്തേക്ക് വരുന്നു. വി. വേദ പുസ്തകം പഠിപ്പിക്കുന്നുണ്ടല്ലോ. ഹൃദയം നിറഞ്ഞ് കവിയുന്നതല്ലോ വായ് പ്രസ്താപിക്കുന്നത് എന്ന് യൗവന കാലഘട്ടം നന്മയുടെ ചിന്തകളും പ്രവർത്തനങ്ങളും ഏറ്റവും ഉയരേണ്ട കാലമാണ്. ആത്മാവിന്റ വിശുദ്ധിയും ശരീരത്തിന്റെ ബലവും ചിന്തകളുടെ സുഗന്ധവും ഒത്തുചേർന്നാൽ ഒരു യൗവനം പൂർണ്ണമായി. കുടുംബ ബന്ധങ്ങൾ സംവിധാനങ്ങൾ മാറിമറിഞ്ഞപ്പോൾ (കൂട്ടുകുടുംബം അവസാനിച്ച് അണുകുടുംബങ്ങൾ രൂപീകൃതമായി). നാം നമ്മളിലേക്ക് കുറെക്കൂടി ചുരുങ്ങി ജീവിക്കാൻ ശ്രമിക്കുന്നു. മതപരമായും സാമൂഹികപരമായും വ്യക്തിത്വ ജീവിതത്തിലും ഈ മാറ്റം കാണാൻ കഴിയും.

1കോരി 13:11 വാക്യത്തിൽ പൗലോസ് ശ്ലീഹ പറയുന്നു. ഞാൻ ശിശുവായിരുന്നപ്പോൾ ശിശുവിനെപ്പോലെ സംസാരിച്ചു, ശിശുവിനെപ്പോലെ ചിന്തിച്ചു, ശിശുവിനെപ്പോലെ നിരൂപിച്ചു. പുരുഷനായ ശേഷമോ ഞാൻ ശിശുവിനുള്ളത് ത്യജിച്ചു കളഞ്ഞു. ഇതിന്റെ അർത്ഥം വളർച്ചയുടെ ഘട്ടങ്ങളിൽ നന്മ തിന്മ തിരിച്ചറിഞ്ഞ് ഉള്ള വളർച്ചയായിരിക്കണം. യൗവനത്തിലെ ജീവിതം നന്മയുടെ താണ് നന്മ തിരിച്ചറിയുന്നതിന്റെതാണ്.
മൂന്ന് തരത്തിലുള്ള പ്രവർത്തനങ്ങളാണ് ഒരു വ്യക്തിയുടെ ജീവിതത്തിന്റെ നന്മതിന്മകളെ തിരിച്ചറിയുന്നത്.

1. **സാമൂഹിക തലം**: മനുഷ്യൻ സമൂഹ ജീവിയാണ്. തന്മൂലം മാനുഷിക തലത്തിൽ അവരുടെ പ്രവർത്തനങ്ങൾക്ക് വളരെ പ്രാധാന്യമുണ്ട്. മഹാപ്രളയത്തിന്റെ ഓർമ്മകൾ മായുന്നതിനു മുൻപേ വീണ്ടും മറ്റൊരു പ്രളയത്തെ അഭിമുഖീകരിക്കുകയാണ്. 2018ൽ നാം കാണിച്ച സാമൂഹിക പ്രതിബദ്ധത ഒട്ടും കുറയാതെ വീണ്ടും ശക്തമാക്കാൻ നമുക്കിടയാകണം. സമൂഹത്തിലെ തിന്മകൾക്കെതിരെ പ്രതികരിക്കുവാൻ നന്മകൾ ശക്തീകരിക്കുവാനും നമ്മുടെ ചിന്തകളും പ്രവർത്തികളും ഉപയോഗപ്രദമാക്കണം.

2. **ആത്മീയതലം**: ആരാധന, പഠനം, സേവനം എന്നത് ഒരു ആലങ്കാരിക പദങ്ങളല്ല മറിച്ച് ആത്മീയതലത്തിൽ നന്മ തിരിച്ചറിയാനും നല്ല പ്രവർത്തി ചെയ്യുവാനുമുള്ള ആഹ്വാനമാണ് ഇത്. ലേവ്യ 24: 2 പറയുന്ന ദീപങ്ങൾ നിത്യവും കത്തിക്കൊണ്ടിരിക്കേണ്ടതിന് ഇസ്രായേൽ മക്കൾ നിലവിളക്കിന് ഇടിച്ചെടുത്ത തെളിവുള്ള ഒലിവെണ്ണ എന്റെ അടുക്കൽ കൊണ്ട് വരേണം എന്ന് അവരോടു കൽപ്പിക്ക. ഈ വാക്യത്തിന്റെത് ആത്മീയ തലത്തിന്റെ അവസ്ഥയാണ്. യൗവനത്തിന്റെ അദ്ധ്വാനത്തിൽ നിന്ന് തെളിവുള്ള ആത്മീയ ഫലങ്ങൾ പുറപ്പെടുവിക്കുക എന്നതാണ് ദൈവം നമ്മിൽ നിന്ന് ആഗ്രഹിക്കുന്നത്. ദൈവസന്നിധിയിൽ നിറദീപങ്ങളായി സ്നേഹത്തിന്റെ അഗ്നികൾ ജ്വലിക്കുവാൻ ഇടയാകണം.

3. **വ്യക്തിതലം**

വ്യക്തിതലങ്ങളിലുള്ള സുതാര്യത നന്മയുടെ അനുഭവത്തിൽ പ്രധാനമായ ഒരു വസ്തുതയാണ്. സാമൂഹിക തലത്തിൽ നിന്നും ആത്മീയതലത്തിൽ നിന്നും വളരെ വ്യത്യസ്തമായ ഒരു സവിശേഷത ഇതിലുണ്ട്. മറ്റ് ത്രിതലത്തിലും ബാഹ്യമായ ഇടപെടലുകൾ ഉണ്ട്. എന്നാൽ വ്യക്തിതലത്തിൽ നാമാണ് നിയന്ത്രിക്കേണ്ടത് എന്ന ധാർമ്മിക ബോധം നമ്മളിൽ സ്വയം സൃഷ്ടിക്കപ്പെടണം. ദൈവത്തോടുള്ള ബന്ധ ത്തിലും സ്വകാര്യ ജീവിതത്തിലും ഇത് ബാധകമാണ്. നാം മാത്രം അറിയുന്ന നമ്മിലെ ജീവിതത്തിലെ വൈരുദ്ധ്യങ്ങൾ ദൈവം കാണുന്നുണ്ട് എന്ന ബോധം. ജീവിതത്തിന്റെ വിശുദ്ധിയാണ് ദൈവത്തിലേക്കുള്ള യാത്രയുടെ ആദ്യപടി. ഉള്ളിൽ വിശുദ്ധി നിറഞ്ഞു നിന്നപ്പോൾ ആദാമിനോടും ഹൗവ്വയോടും ഒപ്പം ദൈവം ചേർന്ന് നടക്കുന്നു. അനുസരണക്കേട് കടന്നുവരുമ്പോൾ അവരുടെ വ്യക്തി ജീവിതത്തിൽ നിന്ന് ദൈവ സാന്നിദ്ധ്യം അകന്നു പോകുന്നു.

മലങ്കരസഭയുടെ യുവജനങ്ങൾ തങ്ങളുടെ പൂർവപിതാക്കരിൽ നിന്ന് പകർന്ന് ലഭിച്ച ഊർജം ഹൃദയങ്ങളിൽ സ്വീകരിച്ച്. സഭയുടെ വിശുദ്ധി കാത്തു സൂക്ഷിക്കാൻ കടപ്പെട്ടവരാണ്. ആത്മീയ പാതയിൽ അനുഗ്രഹമായി നമുക്ക് മുന്നേറാം.

**പൗരസ്ത്യ ഓർത്തഡോക്സ്ക്രൈസ്തവ യുവജനപ്രസ്ഥാനം**

**തുമ്പമൺ ഭദ്രാസനം**

# റിപ്പോർട്ട് 2018 – 2019



**ശ്രീ. ഷിജു തോമസ്**
ജനറൽ സെക്രട്ടറി

യുവജനങ്ങളിൽ ആരാധന, പഠനം, സേവനം എന്നീ മൂല്യങ്ങൾ കോർത്തിണക്കിയുള്ള ജീവിതം പിൻതുടരുന്നതിലേക്കായി സഭാ തലത്തിൽ പ്രവർത്തിക്കുന്ന യുവജനകൂട്ടായ്മയാണ് പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം (O.C.Y.M). ഒ.സി.വൈ.എം. കേന്ദ്ര നിർദ്ദേശങ്ങളും നിയമങ്ങളും പിൻതുടർന്ന് ഭദ്രാസനത്തിൽ പ്രവർത്തിക്കുന്ന തുമ്പമൺ ഭദ്രാസനയുവജന പ്രസ്ഥാനം യുവജനങ്ങളിൽ ആത്മീയ വളർച്ചയോടൊപ്പം സാമൂഹിക സേവനത്തിന്റെ ശ്രേഷ്ഠമാതൃകകളെ തീർത്തുകൊ് അതിന്റെ പ്രവർത്തനസരണയിൽ ഒരു വർഷംകൂടി പിന്നിടുകയാണ്.

**ഭാരവാഹികൾ**

| | |
|---|---|
| പ്രസിഡന്റ് | - അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മിസ് മെത്രാപ്പോലീത്ത |
| വൈസ്പ്രസിഡന്റ് | - റവ.ഫാ.ബിജു തോമസ്, പറന്തൽ |
| ജനറൽ സെക്രട്ടറി | - ശ്രീ. ഷിജു തോമസ് |
| ജോയിന്റ് സെക്രട്ടറി | - ശ്രീ. ജോബിൻ പി.സജി |
| | - ശ്രീമതി ജിജി.കെ.യോഹന്നാൻ (നവംബർ 2018 മുതൽ) |
| ട്രെഷറർ | - ശ്രീ. രഞ്ജു എം.ജെ (സെപ്റ്റംബർ 2018 മുതൽ) |
| എക്സ് ഒഫിഷ്യോ | - ശ്രീ. പ്രമോദ് മാത്യു |
| കേന്ദ്ര കമ്മറ്റിയംഗം | - ശ്രീ. ലിനു എം. മാത്യു (സെപ്റ്റംബർ 2018 വരെ) |
| | - ശ്രീ. ജസ്ലിൻ ജോൺസൺ (സെപ്റ്റംബർ 2018 മുതൽ) |
| | - ശ്രീ. ഫിന്നി മുള്ളനിക്കാട് (സെപ്റ്റംബർ 2018 മുതൽ) |
| | - ശ്രീമതി നിർമ്മലാ ബിനു (നവംബർ 2018 മുതൽ) |
| മേഖലാ സെക്രട്ടറി | - ശ്രീ. സിജു തരകൻ, തുമ്പമൺ |
| | - ശ്രീ. അനി.എം.എബ്രഹാം, കോന്നി |
| ഓർഗനൈസർമാർ | - ശ്രീ. ഫിലിപ്പ് തോമസ്, തുമ്പമൺ |
| | - ശ്രീ. ഫിന്നി മുള്ളനിക്കാട്, ഓമല്ലൂർ (ജനുവരി 2019 വരെ) |
| | - ശ്രീ. ജോൺ. ജി. തോമസ, ഓമല്ലൂർ (ഫെബ്രുവരി 2019 മുതൽ) |
| | - ശ്രീ. നിതിൻ മണക്കാട്ടുമണ്ണിൽ, മാക്കാംകുന്ന് (ഒക്ടോബർ 2018 വരെ) |
| | - ശ്രീ. വർഗീസ് ബിജി, മാക്കാംകുന്ന് (നവംബർ 2018 മുതൽ) |
| | - ശ്രീ. സുജിൻ ഉമ്മൻ ഫിലിപ്പ്, കോഴഞ്ചേരി |
| | - ശ്രീ. അനു.ടി.സാം, കോന്നി |
| | - ശ്രീ. സാലു.സി.സാബു, തണ്ണിത്തോട് |
| | - ശ്രീ. ജിജൊ രാജ്, വകയാർ (ജനുവരി 2019 വരെ) |
| | - ശ്രീ. ക്രിസ്റ്റി വർഗീസ്, വകയാർ (ഫെബ്രുവരി 2019 മുതൽ) |
| പ്രതിനിധികൾ | - അഡ്വ. ലിന്റോ മണ്ണിൽ, തുമ്പമൺ |
| | - ശ്രീമതി സജിനി ഷാജി, തുമ്പമൺ (നവംബർ 2018 മുതൽ) |
| | - ശ്രീ. ജോൺ.ജി.തോമസ്, ഓമല്ലൂർ |
| | - ശ്രീമതി ഡിക്സി ജോഷ്വാ, ഓമല്ലൂർ (നവംബർ 2018 മുതൽ) |
| | - ശ്രീ. ഡാൻ ഫിലിപ്പ്, മാക്കാംകുന്ന് |
| | - ശ്രീമതി ലിഡാ തര്യൻ, മാക്കാംകുന്ന് (നവംബർ 2018 മുതൽ) |
| | - ശ്രീ. ലിൻസ് സലു വർഗീസ്, കോഴഞ്ചേരി |
| | - ശ്രീമതി ജോളി വർഗീസ്, കോഴഞ്ചേരി (നവംബർ 2018 മുതൽ) |

- ശ്രീ ബെസ്റ്റിൻ ബാബു, കോന്നി
- കുമാരി ജോസ്‌ലി മറിയം, കോന്നി (നവംബർ 2018 മുതൽ)
- ശ്രീ ജസ്‌ലിൻ ജോൺസൺ, തണ്ണിത്തോട്
- ശ്രീമതി അൻസു വർഗീസ്, തണ്ണിത്തോട് (നവംബർ 2018 മുതൽ)
- ശ്രീമതി എലിസബേത്ത് മെറീന ബെന്നി, വകയാർ (നവംബർ 2018 മുതൽ)

കേന്ദ്രസെക്രട്ടറി - ശ്രീ നിതിൻ മണക്കാട്ടുമണ്ണിൽ

റീജണൽ സെക്രട്ടറി - ശ്രീ. സോഹിൻ വി. സൈമൺ

**കമ്മിറ്റി മീറ്റിങ്ങുകൾ**

2018 - 19 വർഷത്തിൽ ബേസിൽ അരമനയിലെ യുവജനപ്രസ്ഥാനം ഓഫീസിൽ ഭദ്രാസന വൈസ്പ്രസിഡന്റ് ബഹു. ബിജു തോമസച്ചന്റെ അദ്ധ്യക്ഷതയിൽ 13 കമ്മറ്റി മീറ്റിങ്ങുകൾ നടന്നു.

**പ്രതിഷേധ ജ്വാല, വിനോദയാത്ര**

കഠ്‌വാ പെൺകുട്ടിക്കു നേരെയുണ്ടായ ആക്രമണത്തിന്റെ പശ്ചാത്തലത്തിൽ സ്ത്രീകൾക്കും കുട്ടികൾക്കും എതിരെയുള്ള ആക്രമണങ്ങൾ അവസാനിപ്പിക്കുവാൻ ഭരണാധികാരികളുടെ ശ്രദ്ധ ക്ഷണിക്കുന്നതിലേക്ക് പത്തനംതിട്ട ടൗൺ കേന്ദ്രീകരിച്ച് 2018 ഏപ്രിൽ 14ന് കത്തിച്ച മെഴുകുതിരികളുമായി നടത്തിയ പ്രതിഷേധ കൂട്ടായ്മ ഭദ്രാസനാധിപൻ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മിസ് ഉൽഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. ടൈറ്റസ് ജോർജ്ജ്, സഭാ മാനേജിംഗ് കമ്മിറ്റിയംഗം അലക്സ്.കെ.പോൾ തുടങ്ങിയവർ പങ്കെടുത്തു.

ഭദ്രാസന കമ്മിറ്റിയംഗങ്ങൾ ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം, കല്ലട വലിയപള്ളി, മൺറോ തുരുത്ത്, കടമ്പനാട് എന്നിവ കേന്ദ്രീകരിച്ച് 2018 മെയ് 26ന് വിനോദയാത്ര നടത്തി. വിജ്ഞാനവും വിനോദവും നിറഞ്ഞ യാത്ര അംഗങ്ങൾക്കിടയിൽ സൗഹൃദത്തിന്റെ നല്ല നിമിഷങ്ങൾ നിറച്ചു.

**വാർഷിക സമ്മേളനം**

വകയാർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് 2018 ഒക്ടോബർ 7, 1.30ന് യുവതീ യുവജന സമാജങ്ങൾ സംയുക്തമായി 2017-18ലെ വാർഷികം ആചരിച്ചു. ഭദ്രാസനാധിപൻ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മിസ് അദ്ധ്യക്ഷത വഹിച്ചു. രാജ്യാന്തര വ്യക്തിത്വവികസന പരിശീലകൻ ശ്രീ. ജി. വി. ഹരി ക്ലാസ്സ് നയിച്ചു. പൊതുസമ്മേളനം അഡ്വ. അടൂർ പ്രകാശ് എം.എൽ.എ ഉത്ഘാടനം ചെയ്തു. മാർ യൗസേബിയോസ് പാലിയേറ്റിവ് കെയർ വികസനത്തിനായുള്ള ഫണ്ട് യൂണിറ്റുകളിൽ നിന്നും ശേഖരിക്കുന്നതിനുള്ള പദ്ധതിക്കും അന്നേ ദിവസം തുടക്കം കുറിച്ചു. ഡിഗ്രി, പി.ജി തലങ്ങളിൽ റാങ്ക് കരസ്ഥമാക്കിയവരെ അഭിനന്ദിച്ചു. അഞ്ഞൂറ് പ്രതിനിധികൾ പങ്കെടുത്തു. വകയാർ സെന്റ് മേരീസ് ഇടവകയോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

**വെള്ളപ്പൊക്ക ദുരിതാശ്വാസ പ്രവർത്തനങ്ങൾ**

2018 ഓഗസ്റ്റ് 14 മുതൽ കേരള ജനതയെ ദുരിതത്തിലാഴ്ത്തിയ മഴക്കെടുതി മൂലം ദുരിതാശ്വാസ ക്യാമ്പുകളിൽ കഴിഞ്ഞ സഹോദരങ്ങൾക്ക് വസ്ത്രങ്ങളും ആഹാരവും വിതരണം ചെയ്യുന്നതിന് അക്ഷീണരായി പരിശ്രമിച്ചു. വിവിധ മേഖലകളിൽ നിന്നും ബേസിൽ അരമനയിൽ എത്തിച്ചേർന്ന സാധനസാമഗ്രികൾ ഭദ്രാസന മെത്രാപ്പോലീത്തായുടെ നിർദ്ദേശാനുസരണം നാടിന്റെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിച്ച ക്യാമ്പുകളിലും, നാശനഷ്ടം നേരിട്ട വീടുകളിലും എത്തിക്കുന്നതിന് പ്രസ്ഥാനം നേതൃത്വം നൽകി. വിവിധ യൂണിറ്റുകളുടെ സഹകരണത്തോടെ വീടുകൾ ശുചീകരിക്കുന്നതിനും സാധിച്ചു.

**യുവജനവാരം**

പ്രവർത്തന വർഷത്തെ യുവജന വാരാഘോഷം ഓഗസ്റ്റ് 26ന് വെട്ടൂർ സെന്റ് മേരീസ് ഇടവകയിൽ വച്ച് വെരി. റവ. യാക്കൂബ് റമ്പാൻ കോർ എപ്പിസ്കോപ്പാ ഉൽഘാടനം ചെയ്തു. കമ്മറ്റിയംഗങ്ങളുടെ നേതൃത്വത്തിൽ വെള്ളപ്പൊക്കത്തിന്റെ കെടുതികൾ അനുഭവിക്കുന്ന വീടുകളിൽ യൂണിറ്റുകളുടെ സഹകരണത്തോടെ ശുചൂകരണ

പ്രവർത്തനങ്ങൾ നടന്നു. 2018 സെപ്റ്റംബർ 1ന് മുള്ളനിക്കാട് സെന്റ് മേരീസ് ഇടവകയിൽ വച്ച് നടന്ന സമാപന സമ്മേളനത്തിൽ അഭിവന്ദ്യ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മുഖ്യസന്ദേശം നൽകി.

**<u>അഖണ്ഡ പ്രാർത്ഥന</u>**

പരുമല തീർത്ഥാടനത്തോട് അനുബന്ധിച്ച് യുവജനപ്രസ്ഥാനം സംഘടിപ്പിച്ച അഖണ്ഡ പ്രാർത്ഥനയിൽ പന്ത്രണ്ട് മണിക്കൂർ സമയം ഭദ്രാസന കമ്മറ്റിയുടെ നേതൃത്വത്തിൽ യുവതീയുവാക്കൾ പങ്കുകൊണ്ടു.

**<u>പരിസ്ഥിതി ദിനാചരണം, സൗജന്യ പഠനസഹായ വിതരണം</u>**

ടൗൺ കേന്ദ്രീകരിച്ച് ജൂൺ 5ന് നടന്ന പരിസ്ഥിതി ദിനാചരണത്തിൽ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മിസ് തിരുമേനിയുടെ നേതൃത്വത്തിൽ പൊതുജനങ്ങൾക്കായി സൗജന്യ വൃക്ഷതൈ വിതരണം നടത്തി.

ജൂൺ 8ന് കൊക്കാത്തോട് സെന്റ് ജോർജ്ജ് ഇടവകയിൽ വച്ച് ആ പ്രദേശത്തെ 50 കുട്ടികൾക്ക് പഠന സാമഗ്രികൾ വിതരണം ചെയ്തു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ മുഖ്യാതിഥിയായിരുന്നു.

**<u>കേന്ദ്ര, ഭദ്രാസന ക്യാമ്പുകൾ</u>**

മെയ് 11, 12, 13 തീയതികളിൽ തിരുവനന്തപുരം ഭദ്രാസന ആഥിത്വം വഹിച്ച കേന്ദ്രക്യാമ്പിൽ ജനറൽ സെക്രട്ടറിയുടെ നേതൃത്വത്തിൽ പ്രതിനിധികൾ പങ്കെടുത്തു.

ഭദ്രാസന കമ്മറ്റിയുടെ നേതൃത്വത്തിൽ ജനുവരി 25, 26, 27 തീയതികളിൽ തണ്ണിത്തോട് സെന്റ് ആന്റണീസ് ഇടവകയിൽ വച്ച് ക്രിസ്തുവിൽ വേരൂന്നി വളരുക എന്ന ചിന്തയെ ആസ്പദമാക്കി ത്രിദിന ക്യാമ്പ് നടത്തപ്പെട്ടുനൂറ്റി

**Day I 25/01/2019**

5.00pm : രജിസ്ട്രേഷൻ
5.30pm : പതാകഉയർത്തൽ
5.45pm : സന്ധ്യാമനസ്കാരം
6.30pm : ഉത്ഘാടനം
അഭി. കുറിയാക്കോസ് മാർ ക്ലിമ്മിസ് മെത്രാപ്പോലീത്ത
7.30pm : പരിചയപ്പെടൽ
8.30pm : കലാസന്ധ്യ
മുഖ്യാതിഥി : ശ്രീ. സാലി ബഷീർ
9.30 : ക്യാമ്പ് ഫയർ

**Day II 26.01.2019**

6.30am : പ്രഭാത നമസ്കാരം
7.15am : Refresh your mind
യോഗാപരിശീലനം : സുനിത്.പി.രാജു
8.00am : Rooted and build up in christ
റവ.ഫാ. അജി.കെ.തോമസ് (OCYM ജനറൽ സെക്രട്ടറി)
10.00am : Four stages of Malankara Antioch Relations
: ഡോ. എം.കുര്യൻ തോമസ്
11.30am : ബൈബിൾ സ്റ്റഡി
റവ.ഫാ.ഡോ.ഫെലിക്സ് യോഹന്നാൻ
1.30pm : Creative Interactions
ശ്രീ. പ്രവീൺ വർഗീസ് തോമസ് (Youth worker)
3.00pm : Mindful Nature Walk
വനത്തിലൂടെ ഒരു സഞ്ചാരം
6.15pm : സന്ധ്യാനമസ്കാരം
7.00pm : Meditation and Counselling
റവ.ഫാ.വർഗീസ് ടി.വർഗീസ് (OCYM വൈസ്പ്രസിഡന്റ്)
8.00pm : Brain Storming Programme
റവ.ഫാ.അലക്സ് ബ്രിൻസ് മാത്യൂസ്

**Day III 27/01/2019**

6.45am : പ്രഭാത നമസ്കാരം
8.00am : വി.കുർബാന
റവ.ഫാ.അലക്സ് മാത്യൂസ് ബ്രിൻസ്, വികാരി
10.30am : Motivate Yourself
ഡോ.സൂസൻ ജോർജ്ജ്
12.00pm : സമാപന സമ്മേളനം
മുഖ്യാതിഥി : അഡ്വ. അടൂർ പ്രകാശ് എം.എൽ.എ

-റിപ്പോർട്ട്-

മുപ്പത് അംഗങ്ങൾ പങ്കെടുത്ത ത്യദിന ക്യാമ്പ് ക്രമീകൃതമായും ഭംഗിയായും നടത്താൻ സഹായിച്ച തണ്ണിത്തോട് സെന്റ് ആന്റണീസ് ഇടവകയോടും, ട്രസ്റ്റി, സെക്രട്ടറി, മാനേജിംഗ് കമ്മറ്റി, യുവജനപ്രസ്ഥാനം പ്രവർത്തകർ എന്നിവരോടും സംഭാവനകൾ നൽകി സഹകരിച്ച ഏവരോടുമുള്ള നന്ദി രേഖപ്പെടുത്തുന്നു.

**ഭദ്രാസന അസംബ്ലി**

2018 സെപ്റ്റംബർ 16 ഞായർ 3pm ന് ഭദ്രാസന അസംബ്ലി വിളിച്ചു ചേർക്കുകയും ട്രെഷറർ സ്ഥാനത്തേക്ക് തുമ്പമൺ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം ശ്രീ. രഞ്ജു എം.ജെയേയും, കേന്ദ്രകമ്മറ്റി അംഗങ്ങളായി തണ്ണിത്തോട് സെന്റ് ആന്റണീസ് ഇടവകാംഗം ശ്രീ. ജസ്ലിൻ ജോൺസൺ, മുള്ളനിക്കാട് സെന്റ് മേരീസ് ഇടവകാംഗം ശ്രീ. ഫിന്നി തോമസ് രാജു എന്നിവരേയും തെരഞ്ഞെടുത്തു. ഭദ്രാസന കൗൺസിൽ അംഗം ശ്രീ.പി.കെ തോമസ് തെരഞ്ഞെടുപ്പ് നടപടികൾക്ക് നേതൃത്വം നൽകി.

**കേന്ദ്ര, ഭദ്രാസന കലാമേളകൾ**

2018 ഡിസംബർ 9 ശനിയാഴ്ച ബേസിൽ അരമനയിൽ വച്ച് ഭദ്രാസന കലാമേള (ജ്യോതിസ് - 2019) അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മിസ് ഉത്ഘാടനം ചെയ്തു. ഏഴ് ഡിസ്ട്രിക്ടുകളിൽ നിന്നായി ഇരുനൂറിൽപ്പരം മൽസരാർത്ഥികൾ മാറ്റുരച്ച മൽസരത്തിൽ മാക്കാംകുന്ന് ഡിസ്ട്രിക് ഒന്നാം സ്ഥാനം നേടി. കുമ്പഴ സെൻറ് സൈമൺസ് യൂണിറ്റ് തലത്തിൽ ഒന്നാമത് എത്തി.

1. സംഗീതം (ആൺകുട്ടികൾ)
   - I ലിബിൻ രാജൻ - സെന്റ് മേരീസ് മല്ലശ്ശേരി
   - II നിതിൻ റെജി - സെന്റ് സൈമൺസ്, കുമ്പഴ
2. സംഗീതം (പെൺകുട്ടികൾ)
   - I ഷാർലറ്റ് രാജി ശമുവേൽ - സെന്റ് പോൾസ് വല്യയന്തി, മൈലപ്രാ
   - II ജൂഡി മറിയം - സെന്റ് മേരീസ് തോട്ടുപുറം
3. പ്രസംഗം
   - I ജിബി മറിയം ഫിലിപ്പ്, - സെന്റ് ജോർജ്ജ് കോന്നി
   - II ബിൻസി ജേക്കബ്, - സെന്റ് മേരീസ്, കുമ്പഴ
4. സമൂഹഗാനം
   - I റെനി ബിനു, നിഷ മാത്യു, അക്സാ സാറ - മാർ ബസേലിയോസ് മണ്ണാറകുളഞ്ഞി
   - II ദിയ എൽസ ബെന്നി, സ്നേഹാ എൽസ, ബ്ലസി ബീന, - മാർ പീലക്സീനോസ്, അട്ടച്ചാക്കൽ
5. സോപാഹരണ സമൂഹഗാനം
   - I ദിയ എൽസാ ബെന്നി, സ്നേഹാ എൽസാ ബിനോജി, സോനാ അനിൽ, ക്രിസ്റ്റീനാ അച്ചൻകുഞ്ഞ്, ജിനോ ജയിംസ്, - മാർ പീലക്സീനോസ്, അട്ടച്ചാക്കൽ
   - II നിഷാ മാത്യു, റെനി ബിനു, അക്സാ സാറാ, ഫെബി ബിജു എമിൻ അലക്സ്, - മാർ ബസേലിയോസ്സ്, മണ്ണാറകുളഞ്ഞി
6. കഥാരചന
   - I എബിൻ.ബി.എഡിസൻ, - സെന്റ് തോമസ്, ഓമല്ലൂർ
   - II ജാസ്മിൻ ഷിബു. - സെന്റ് മേരീസ്, പ്രക്കാനം
   - II ബിൻസി ജോൺ, - സെന്റ് ആന്റണീസ്, തണ്ണിത്തോട്

കവിതാരചന
   - I അനിജ ജോസൺ, - സെന്റ് സൈമൺസ്, കുമ്പഴ
   - II എബിൻ.ബി.എഡിസൻ, - സെന്റ് തോമസ്, ഓമല്ലൂർ
   - II ലിനി ചെറിയാൻ, - സെന്റ് ജോൺസ്, കടമ്മനിട്ട

ഉപന്യാസം
   - I സ്നേഹാ സാം, - സെന്റ് സൈമൺസ്, കുമ്പഴ
   - II ദീപ്തി ഡെന്നി, - മാർപീലക്സിനോസ്, അട്ടച്ചാക്കൽ

ചിത്രരചന

I സജിൻ ജോൺ, - സെന്റ് മേരീസ്, തുമ്പമൺ
II സനു ശമുവേൽ, - മാർ ബർസൗമ, വാഴമുട്ടം

കഥാപ്രസംഗം
I ഷെബിൻ മേരി കോശി - സെന്റ് ജോർജ്ജ്, മാത്തൂർ
II തോബിയ എലിസബേത്ത് തോമസ്, - സെന്റ് ഗ്രിഗോറിയോസ്, കൊല്ലൻപടി

പ്രശ്നോത്തരി (ക്വിസ്)
I ജറിൻ ജോയ്സ്, ക്രിസ്റ്റോ റോയ് - സെന്റ് മേരീസ് തോട്ടുപുറം
II ഫേബാ മേരി ഈശോ, സിനി മേരി - കാദീസ്താ തുമ്പമൺ നോർത്ത്

വയലിൻ
I ബിബിൻ എം.ബി - സെന്റ് ജോർജ്ജ്, മാത്തൂർ
II ജിൻസൻ ജോസ് - സെന്റ് ഗ്രിഗോറിയോസ്, മുള്ളനിക്കാട്

ഗിത്താർ
I പ്രിൻസ് പി. തോമസ് - സെന്റ് ആന്റണീസ്, തണ്ണിത്തോട്
II പ്രിനു.പി,തോമസ് -സെന്റ് ആന്റണീസ്, തണ്ണിത്തോട്

കീബോർഡ്
I ഫെബി എലിസബേത്ത് ബിജു - മാർ ബസേലിയോസ്. മണ്ണാറകുളഞ്ഞി
II അക്സാ എലിസബേത്ത് ബിനു - മാർ ബസേലിയോസ്. മണ്ണാറകുളഞ്ഞി

മാർഗംകളി
I ലിതാ മറിയം തമ്പി, സീനാ ജോൺ, ഷാൽവിൻ എസ്. ജോസഫ്, ഷിനം കെ.അനിയൻ
കരീന മറിയം കുഞ്ഞുമോൻ, അരുന്ധതി റോയി, സുമ ശമുവേൽ, രേഷ്മാ രാജ്
- സെന്റ് സൈമൺസ്, കുമ്പഴ

കോൽകളി
I ബിജോ ബാബു, കെവിൻ ബാബു, പ്രിയൻ സാബു, നിഥിൻ റെജി, അരുൺ റോയ്,
നിബിൽ ബി ജോർജ്ജ്, ആൽവിൻ സൈമൺ, ലിജിൻ എസ് ജോർജ്ജ്
- സെന്റ് സൈമൺസ്, കുമ്പഴ
II മെജോ ജോർജ്ജ്, ജിൻസ് ജോജി, ജിസ് ജോജി, ബിജിൻ ബിജി, സൈജു തോമസ്
ജോയൽ ഇടിക്കുള, ഷിനു കോശി, ബെഞ്ചമിൻ ബിജി
- മാർ ബസേലിയോസ് ഗ്രിഗോറിയോസ്, മണ്ണാറകുളഞ്ഞി

**പി.എസ്.സി പരീക്ഷാ പരിശീലനപദ്ധതി**

ഡിഗ്രി, പി.ജി. കോഴ്സുകളോടൊപ്പം വിദ്യാർത്ഥികൾക്കായി PSC, UPSC പരീക്ഷകളെ പരിചയപ്പെടുത്തുന്നതിനും പരിശീലിപ്പിക്കുന്നതിനുമായി പത്തനംതിട്ട മാർ പീലക്സിനോസ് ബിൽഡിങ്ങിൽ ഞായറാഴ്ചകളിൽ ഉച്ചയ്ക്കു ശേഷം ക്ലാസുകൾ നടത്തിവരുന്നു. മുൻവർഷ ചോദ്യപേപ്പറുകൾ പരിശീലിപ്പിക്കുകയും ഓരോ വിഷയങ്ങളിലും പ്രഗത്ഭരായ അധ്യാപകർ ക്ലാസ് നയിക്കുകയും ചെയ്യുന്നു. ആറുമാസക്കാലം പരിശീലനം നൽകുകയും ഫീസായി ആയിരം രൂപ മാത്രം ഈടാക്കുകയും ചെയ്യുന്നു. പ്രൊഫ. ജോൺ കുര്യൻ, പ്രൊഫ. ഡോ.പി.കെ.ജോസ്കുട്ടി, പ്രൊഫ. ഡോ.പി.എം.തോമസ്, ഡോ.രാജീവ് രാജൻ, ശ്രീ.സന്ദു സാജൻ ജോൺസൺ, ശ്രീ നെവിൻ ജോൺ, ശ്രീ.സജിൻ ജോൺ, ശ്രീ. ഷിജു തോമസ്, ശ്രീമതി ജിബി മറിയം ഫിലിപ്പ് എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകിവരുന്നു.

**യുവജനസംഗമങ്ങൾ**

മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോടനുബന്ധിച്ച് ഫെബ്രുവരി 9ന് നടന്ന യുവജനസംഗമത്തിൽ ഡോ.എ.എം.ബഷീർ (കുന്നിക്കോട്) മുഖ്യപ്രഭാഷണം നിർവഹിച്ചു. റാന്നി-നിലയ്ക്കൽ ഭദ്രാസനാധിപൻ അഭിവന്ദ്യ ജോഷ്വാ മാർ നിക്കോദിമോസ് സംഗമം ഉത്ഘാടനം ചെയ്തു. തുമ്പമൺ മേഖലയുടെ നേതൃത്വത്തിൽ മെയ് 1 ന് ചന്ദനപ്പള്ളി സെന്റ് ജോർജ്ജ് വലിയപള്ളിയിൽ വച്ച് നടന്ന യുവജനസംഗമത്തിൽ ശ്രീ.ജി.വി.ഹരി ക്ലാസ് നയിച്ചു. പി.എസ്.സി അംഗം ജിനു സഖറിയാ ഉമ്മൻ ഉത്ഘാടനം ചെയ്തു. കോന്നി മേഖലാ സമ്മേളനം, കിഴക്കൻ മേഖലാ കൺവൻഷനോടനുബന്ധിച്ച് മാർച്ച് 2ന് അടൂർ - കടമ്പനാട് ഭദ്രാസനാധിപൻ ഡോ.സഖറിയാസ് മാർ അപ്രേം ഉത്ഘാടനം ചെയ്യുകയും ശ്രീ. അനീഷ് ജോർജ്ജ് ക്ലാസ് നയിക്കുകയും ചെയ്തു. ഓമല്ലൂർ ഡിസ്ട്രിക്ടിന്റെ ആഭി

## -റിപ്പോർട്ട്-

മുഖ്യത്തിൽ ഒക്ടോബർ 28ന് മുള്ളനിക്കാട് സെന്റ് മേരീസ് ഇടവകയിൽവെച്ച് നടന്ന വ്യക്തിത്വ വികസന സെമിനാർ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മിസ് ഉത്ഘാടനം ചെയ്തു. ക്ലിനിക്കൽ സൈക്കോളജിസ്റ്റ് ഡോ. മായാ സൂസൻ മുഖ്യപ്രഭാഷണം നിർവഹിച്ചു.

**ഉപസംഹാരം**

റിർപ്പോട്ട് വർഷത്തിൽ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ ഭംഗിയായി പൂർത്തീകരിക്കാൻ കൃപ അരുളിയ സർവ്വശക്തനായ ദൈവത്തെ സ്തുതിക്കുന്നു. പ്രവർത്തകർക്ക് മാർഗ്ഗ നിർദ്ദേശവും പ്രാത്സാഹനവും ന ൽകി അനുഗ്രഹിക്കുന്ന പ്രസിഡന്റും ഭദ്രാസന മെത്രാപ്പോലീത്തയുമായ അഭി. കുര്യാക്കോസ് മാർ ക്ലീമിസ് തിരുമേനി യോടും ബഹുമാന്യരായ ഭദ്രാസന സെക്രട്ടറി ബഹു. ടൈറ്റസ് ജോർജ് അച്ചൻ, വൈസ് പ്രസിഡന്റ് ബഹു. ബിജു അച്ചൻ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, ഡിസ്ട്രിക് പ്രസിഡന്റ്മാർ, യുവജനപ്രസ്ഥാനം ഭദ്രാസന കമ്മറ്റി അംഗങ്ങൾ ഏവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു ഈ റിപ്പോർട്ട് പൊതുജന സമക്ഷം സമർപ്പിക്കുന്നു.

ഭദ്രാസന കമ്മറ്റിക്കു വേണ്ടി

ഷിജു തോമസ് — ജനറൽ സെക്രട്ടറി
ജിജി കെ യോഹന്നാൻ — ജോ. സെക്രട്ടറി

| | | | | | |
|---|---|---|---|---|---|
| **ORTHODOX CHRISTIAN YOUTH MOVEMENT** | | | | | |
| **THUMPAMON DIOCESE** | | | | | |
| **RECEIPT AND PAYMENT ACCOUNT FOR THE YEAR ENDED ON 31-03-2019** | | | | | |
| | **RECEIPT** | **AMOUNT** | | **PAYMENTS** | **AMOUNT** |
| TO | **Opening Balance** | | BY | Pratisedha Jwala | 520.00 |
| | Cash at Bank SBI PTA | 4,453.00 | " | Tour | 8,780.00 |
| | Federal Bank FD PTA | 25,000.00 | " | School Kit Distribution | 34,262.00 |
| | DPTACS Ltd FD Chandanappally | 25,000.00 | " | Environment Day | 3,025.00 |
| " | Tour | 5,500.00 | " | Other Expenses | 250.00 |
| " | School Kit Distribution | 27,500.00 | " | Youth Week | 1,000.00 |
| " | Environment Day | 2,000.00 | " | Bhadrasana Assemblie | 2,430.00 |
| " | OCYM Anniversary Meeting | 15,900.00 | " | OCYM Anniversary Meeting Expenses | 32,409.00 |
| " | Yuvathi Samajam | 12,000.00 | " | Kalamela | 18,450.00 |
| " | Kalamela | 7,500.00 | " | Kendhra Kalamela Arch | 3,000.00 |
| " | OCYM Camp | 1,49,400.00 | " | OCYM Camp | 1,02,440.00 |
| " | Palliative Care | 4,000.00 | " | Momento | 500.00 |
| " | Snehithan Magazine | 13,000.00 | " | PSC Coaching Class | 10,200.00 |
| " | Kendhra Assemblie | 3,000.00 | " | Snehithan Magazine | 13,000.00 |
| " | PSC Coaching Class | 27,000.00 | " | Kendhra Assemblie | 5,000.00 |
| " | Bank & FD Interest | 2,255.00 | " | Committee Meeting | 900.00 |
| | | | " | Secretary Advance Redeem | 2,341.00 |
| | | | | **Closing Balance** | |
| | | | | Federal Bank FD PTA | 25,000.00 |
| | | | | DPTACS Ltd FD Chandanappally | 25,000.00 |
| | | | | Cash at Bank SBI PTA | 21,708.00 |
| | | | | Cash in Hand | 13,293.00 |
| | **Total** | **3,23,508.00** | | **Total** | **3,23,508.00** |

| റവ.ഫാ.ബിജു തോമസ് | ഷിജു തോമസ് | ജിജി.കെ.യോഹന്നാൻ | രഞ്ജു എം.ജെ |
|---|---|---|---|
| വൈസ്പ്രസിഡന്റ് | ജനറൽ സെക്രട്ടറി | ജോയിന്റ് സെക്രട്ടറി | ട്രെഷറർ |

-നിരൂപണം-

# ഒരു കുടയും കുഞ്ഞുപെങ്ങളും



മലയാള സാഹിത്യത്തിലെ എണ്ണം പറഞ്ഞ എഴുത്തുകാരിൽ ഒരാളാണ് പൊൻകുന്നം വർക്കി. 1910ൽ എടത്വയിൽ ആണ് വർക്കിയുടെ ജനനം. അക്കാലത്ത് നിലനിന്നിരുന്ന ജന്മിത്വ വ്യവസ്ഥിതിയെ തൂലികയിൽ കൂടി വിമർശിക്കുന്നതായിരുന്നു വർക്കിയുടെ കൃതികൾ. എന്നാൽ അതിൽ നിന്ന് വിഭിന്നമാണ് ഒരു കുടയും കുഞ്ഞ്പെങ്ങ ളും എന്ന ചെറുകഥ. പഴമയിലും പുതുമയുള്ള കഥയാണിത്. ഗ്രാമീണ ഭാഷയിലൂടെ വർക്കി വരച്ചുകാട്ടുന്നത് ലില്ലിയും ബേബിയുമെന്ന കുട്ടികളിലൂടെ സഹോദരി സഹോദര ബന്ധത്തിൻറെ കഥയാണ്. അച്ഛനും അമ്മയും നഷ്ടപ്പെട്ട ദരിദ്രരായ രണ്ട് കുട്ടികൾ തൻറെ സഹോദരിക്ക് കുടവാങ്ങുവാനായി നാടുവിട്ടു പോകുന്ന സഹോദരനേയും സഹോദരനെ ജീവനുതുല്യം സ്നേഹിക്കുന്ന പെങ്ങളും കുട്ടികളുടെ മനസ്സിൽ വിങ്ങലുണ്ടാക്കും. സങ്കടത്തിൻ്റേയും സന്തോഷത്തിൻ്റേയും വേലിയിറക്കവും വേലികയറ്റവുമാണ് കഥയിലുടനീളം. തൻറെ ജീവിതത്തിലെ കഷ്ടതയിലും കളവ് തെറ്റാണെന്നുള്ള ബേബിയുടെ പക്ഷം അനുകരണീയം തന്നെയാണ്. തൻറെ കുഞ്ഞുപെങ്ങൾക്ക് ഒരു കുടയിൽ കൂടുതൽ മറ്റൊന്നും ആഗ്രഹിക്കാതെയുള്ള അവൻറെ മനസ്സ് കൊച്ചുകുട്ടികളുടെ നിഷ്കളങ്കതയെ ചൂണ്ടിക്കാണിക്കുന്നു. കുടയില്ലെങ്കിലും തൻറെ ഇച്ചാച്ചനെ കണ്ടാൽ മതിയെന്നുള്ള ലില്ലിയുടെ കുഞ്ഞു മനസ്സ് ഹൃദയത്തെ നൊമ്പരത്തിലാക്കുന്നു. നാളുകൾ കഴിഞ്ഞ് തങ്ങളുടെ സ്ഥിതിയിൽ മാറ്റം ഉണ്ടാകുമ്പോഴും ഇരുവരുടേയും മനസ്സിൽ പരസ്പരം കണ്ടുമുട്ടുക എന്ന ഒറ്റ വിചാരമെയുണ്ടായിരുന്നുള്ളുവെന്നതും ലളിതവും സുന്ദരവുമായ ആഖ്യാന രീതിയാണ്. ഒരു കുടയും കുഞ്ഞുപെങ്ങളും എന്ന ചെറുകഥയെ വ്യത്യസ്തമാക്കുന്നത് തൻറെ ലക്ഷ്യത്തിനുവേണ്ടി കഷ്ടതകൾ സഹിക്കുന്ന ബേബിയുടെ ജീവിതം കുട്ടികൾക്ക് മാതൃകയാണ്. നിഷ്കളങ്കതയുടെയും നിഷേധത്തിൻ്റേയുംയും പ്രതിരോധത്തിൻ്റേയും സമരോത്സുകതയുടെയും വക്താവായിരുന്ന മുട്ടത്തുവർക്കി 2004 ജൂലൈ 4ന് മരണമടഞ്ഞു.

*"ഇല്ലെനിക്കൊരിക്കലും മരണം*
*തുറുങ്കുകൾക്കുള്ളിലിട്ടൊരു*
*നാളുമടയ്ക്കാനാവില്ലെന്നെ.'*



ഫിന്നി മുള്ളനിക്കാട്
കേന്ദ്ര കമ്മറ്റിയംഗം

- കവിത -

# നോക്കൂ, നിങ്ങൾ യേശുവിലേക്ക്



**പണ്ടൊരുന്നാളിൽ നോക്കി ചിലരിവർ**
**യേശുവിലേക്ക്**
ഇടയന്മാരും മൂവരതാകും വിദ്വാന്മാരും -
കാലിത്തൊഴുത്തിൽ കീറത്തുണിയിൽ
കന്യകമടിയിൽ ലോകാധിപനെ

തൻസുതൻ തന്നുടെ പന്ത്രണ്ടാം വയസ്സതിൽ
അമ്മ മറിയം -
യേരുശലേം ദൈവാലയമതിലാ
പണ്ഡിതർ നടുവിൽ വിദ്വാനവനെ

കാനാവിലൊരു കല്യാണവിരുന്നിൽ
പന്തിപ്രമാണി -
മാന്ത്രികനാമൊരു യുവാതിഥിയെ

പിറവി കുരുടൻ, കുഷ്ഠരോഗി
വരണ്ട ഹസ്തൻ, ക്നാനായത്തി
തളർന്നവൻ, കൂനി ശതാധിപനാദികൾ -

കരുണാമയനാം
ഭിഷഗ്വരനവനെ
ഗിരിഭാഷണമതു കേൾപ്പാൻ പോയോർ -
അഞ്ചേഴപ്പം ആയിരമാക്കും
അന്നദാതാവിനെ

മാർത്ത, മറിയ, സോദരിമാരവർ -
ചേതനയറ്റാ സോദരനുയിരേകിയോരാ
സ്നേഹിതനാകും ജീവദായകനെ
കുലടസ്ത്രീയവൾ മഗ്ദലനമറിയം -
പാപം പോക്കും പരിശുദ്ധനെയും

പടകിലിരുന്നൊരു അനുയായികളോ -
കാറ്റും കടലും ശാസനകേൾക്കും സ്രഷ്ടാവവനെ

പന്തിരുശിഷ്യർ മാളിക തന്നിൽ -
കാൽ കഴുകീടും വിനയാന്വിതനാം
ശുശ്രൂഷകനാമൊരു ഗുരുശ്രേഷ്ഠനെ

വഞ്ചകനാകും യൂദാതാനും
ദുഷ്ടന്മാരാം യൂദക്കൂട്ടവും -
വ്യാജം പറയും ദൈവതനയനെ
സ്വയമേ മന്നനായ് പുകഴ്ത്തുന്നവനെയും

നോക്കുക നിങ്ങൾ യേശുവിലേക്ക്
കാണുകയിന്നാ ക്രൂശിത രൂപം
പ്രാണൻ നൽകിയ രക്ഷകനവനെ
പാപമകറ്റി പ്രകാശിതരാകുക.



**ജിബി മറിയം ഫിലിപ്പ്**
സെൻറ് ജോർജ്ജ് ഓ സി വൈ എം
കോന്നി



# ആത്മീയ ജീവിതം നമ്മുടെ ഉൾക്കരുത്ത്

തൻറെ വിളിക്കനുസരണമായി കർത്തവ്യ ബോധത്തോടെ ജീവിക്കുവാനും അനുകരണീ യമായ ജീവിത മാതൃക കൊണ്ട് തന്റെ യൗവന അവസ്ഥകളിൽ ഉത്തമസാക്ഷ്യം നിർവഹിക്കുവാനും ഇടയാകുക എന്നത് ഏതൊരു യുവജനത്തിന്റെയും ചിന്തകളാണ്. ആഗ്രഹമാണ് അതിന് ഉതകുമാംവിധം പരിശുദ്ധനായ പൗലോസ് അപ്പോസ്തോലൻ യുവജനങ്ങളോട് 'വിരോധി നമ്മെ കൊണ്ട് ഒരു തിൻമയും പറയാൻ വകയില്ലാതെ ലജ്ജിക്കേണ്ടതിനു സകലതിനും നിന്നെ തന്നെ സൽപ്രവർത്ത് മാതൃകയാക്കി കാണിക്ക്' (തീത്തോൻ 2:7) എന്ന് ഉദ്ബോധിപ്പിക്കുന്നു.

ബേത്‌ലഹേമിലെ യിശ്ശായി ഭവനത്തിലേയ്ക്കു കടന്നു വന്ന ശാമുവേൽ പ്രവാചകൻ 6 മക്കളെയും നി രീക്ഷിച്ചതിനു ശേഷം 7-ാം മനായ ഇടയബാലനായ ദാവീദിനെ വിളിച്ചുവരുത്തി കുടുംബസദസ്സിനു മുമ്പാകെ രാജാവായി അഭിഷേകം ചെയ്യുകയാണ്. 'അപ്പോൾ യഹോവയുടെ ആത്മാവ് അന്നുമുതൽ അവൻറെ മേൽ വന്നു'. (1 ശമ്മു 16 : 13) യഹോവ കൂടെയുള്ളവൻ എന്നു നാം തുടർന്നും വായിക്കുന്നു.

യഹോവയായ ദൈവം തെരഞ്ഞെടുത്തവരായി സമൂഹം സാക്ഷിക്കുന്നവരായി മാറുക അതിനായ് സൽ പ്രവർത്തികൾക്കും മാതൃകയാക്കുക. പരിശുദ്ധാത്മാവിൻറെ തുടർപ്രവർത്തനങ്ങളാണ് സംഘടനയിലൂടെ വളരേണ്ടത്. ക്രിസ്തുവിനെ അടുത്തറിയുന്നവരിലുള്ള ഒരു യാത്ര സങ്കീർത്തനങ്ങളാലും സ്തുതികളാലും ഒത്തുചേർന്ന് ഭക്ത ജനങ്ങളുടെ മനസ്സിൽ ഒരു ക്രിസ്തീയ ഭാവം സൃഷ്ടിക്കുന്നതിന് ദാവീദിന് സാധിക്കുന്നു.

ആത്മീയ ജീവിതം ഉൾക്കരുത്തിനെ സൂചിപ്പിക്കുന്നു. എളിമയും സാഹോദര്യവും സ്നേഹവും നിറഞ്ഞ പ്രവർത്തനം ഇല്ലാത്തിടത്ത് വിമർശനങ്ങൾ ഉയരുന്നു. ഈ വിമർശനങ്ങൾ സമൂഹത്തിലേക്കു പടരും. അവിടെ പ്രശ്നങ്ങൾ ഉടലെടുക്കും. ആത്മീയ തലങ്ങൾ വിട്ടു ഓടിപോകുന്ന അവസ്ഥയിലേക്ക് മാറ്റപ്പെടുന്നു. ജീവിത സാഹചര്യങ്ങളിൽ പ്രതിസന്ധികളിൽ ഉഴലുമ്പോൾ അവയെ നേരിടാനുള്ള ഒരു പ്രായോഗികമായ കരുത്ത് ആർജ്ജിക്കുവാൻ ഇടയാകണം. അടിമയായി അധ:പതിച്ചു പോകാതെ കോപവും വാഗ്വാദവും വിട്ടകന്നു. വിശുദ്ധമായ കരങ്ങൾ ഉയർത്തി പ്രാർത്ഥിച്ചു, ദൈവഭക്തിയോടെ വിശ്വാസത്തോടെ സുബോധത്തോടെ ആത്മീയജീവിതം നയിപ്പാൻ ഇടയാകണം.

യഹോവയിൽ ആശ്രയിക്കുന്നവൻ കുലുങ്ങാതെ എന്നേക്കും നിൽക്കുന്ന സീയോൻ പർവ്വതം പോലെയാകുന്നു എന്ന് സങ്കീർത്തനക്കാരൻ പറയുന്നു. ആത്മീയതയിലെ അധ്വാനങ്ങളുടെ, നോമ്പിന്റെ, വ്രതശുദ്ധിയുടെ, സഹനത്തിൻറെ, അനുസരണത്തിന്റെ പാരമ്പര്യം കാത്തുസൂക്ഷിച്ചുകൊണ്ട് ക്രിസ്തുവിന്റെ ഭാവത്തെ തിരിച്ചറിഞ്ഞ് പ്രവർത്തിക്കുന്നവരാകുക മറ്റുള്ളവരിലേക്ക് പകരുക.

'ദൈവവചനം ദുഷിക്കപ്പെടാതിരിക്കേണ്ടതിനു യൗവനക്കാരത്തികളെ ഭർതൃപ്രീയമാരും സുബോധവും പാതിവ്രതമുള്ളവരും വീട്ടുകാര്യം നോക്കുന്നവരും ദയയുള്ളവരും ഭർത്താക്കൻമാർക്ക് കീഴ്പ്പെടുന്നവരും ആയിരിക്കുവാൻ ശീലിപ്പിക്കേണ്ടതിന് നന്മ ഉപദേശിക്കേണ്ടവരുമായിരിക്കണം എന്നും പ്രബോധിപ്പിക്കുക'. (തീത്തോസ് 2: 4 -6) എന്ന് പരിശുദ്ധനായ പൗലോസ് അപ്പോസ്തോലൻ ഓർമ്മിപ്പിക്കുന്നു.

വി. കന്യകമറിയം ആത്മശക്തീകരണത്തിന്റെ മാതൃകയാണ്. കർത്താവിൻറെ സാന്നിദ്ധ്യം എപ്പോഴും കൂടെയുണ്ട് എന്ന സത്യം വി.കന്യകമറിയാമിനെ ബലപ്പെടുത്തുന്നു. വിശ്വാസികളായ അബ്രഹാമിൽ തുടങ്ങി മോശയും ദാവീദും ആമോസും യെശയ്യാവും ദർശനങ്ങളുടെ സന്ദേശങ്ങൾ കേട്ടിരുന്നു. കന്യകമറിയാമിന്റെ വിശുദ്ധിയും വെടിപ്പും താഴ്മയും സൗമ്യതയും ദൈവത്തിന് ഇറങ്ങി വസിക്കുവാനുള്ള മൺകൂടാരത്തിൻറെ യോഗ്യതകളാണ്.

ദൈവത്തെ അനുസരിച്ച് ശക്തി പ്രാപിച്ച് ലോകത്തിൻറെ കളങ്കങ്ങളിൽ നിന്ന് മാറി വിശുദ്ധിയിൽ നിലനിൽപ്പാനും അവ മറ്റുള്ളവരുടെ ഹൃദയങ്ങളിലേക്ക് പകർന്നു കൊടുക്കുവാൻ ഇടയാകട്ടെ. ഈ പ്രസ്ഥാനം അതിനു വഴിയൊരുക്കട്ടെ.



**ജിജി.കെ. യോഹന്നാൻ**
ഭദ്രാസന ജോ: സെക്രട്ടറി

- ലഘു ലേഖനം -

# അത്ഭുത പ്രതിഭാസം
# അമ്മ



അമ്മ അക്ഷരങ്ങൾക്കും ആശയങ്ങൾക്കും ഭാഷകൾക്കും അർത്ഥം വ്യക്തമാക്കാനാവാത്ത അതിരുകുറിക്കുവാനാകാത്ത വാക്ക്. അത്ര അമേയ മായ ഒരു അത്ഭുത പ്രതിഭാസമാണ് അമ്മ. പിറവിക്കും ഉണ്മയും ഉടലും ഉയിരും പകരുന്നതിലും പ്രധാന പങ്കാളി. അരി ആഹാരമൊക്കെ അകത്താക്കുന്നതിനു ഇത്തിരിയേറെ മുമ്പ് അമൃതമായ അമ്മിഞ്ഞപ്പാലിലൂടെ സത്വവും ശക്തിയും സംവേദിപ്പിച്ചവൾ.ചാരേചേർത്തും ചാരുതയോ ടും ചാതുര്യത്തോടും ചൂടും ചുംമ്പനവും ചുരത്തി തന്ന വൾ. പിന്നെ ചൊല്ലും ചോറും നൽകി വളർത്തി വലുതാ ക്കിയവൾ. അങ്ങനെയുള്ള അമ്മയ്ക്കുപകരം വെയ്ക്കാ വുന്ന വാക്കു ഉമ്മ... എന്നാണ്.

അമ്മയെ ഉമ്മ എന്നു വിളിക്കുന്നവരുണ്ടല്ലോ. അമ്മ ഉമ്മ അല്ലാതെ മറ്റെന്താണ്? അല്ലേയല്ല അമ്മ ഉമ്മ മാത്രമല്ല മറ്റ് പലതുമാണ്. എല്ലാമെല്ലാമാണ്.

ഉരുവാകുന്ന ആരും ആദ്യം ഉരുവിടുക അമ്മ എന്നാണല്ലോ. അ + മ്മ = അമ്മ. സ്വന്തം ഹിതത്തിന് സ്വജീവിതത്തിൽ സ്ഥാനമില്ലാത്ത സ്ഥാനിയാണു അമ്മ എന്നു സാരം. പെറ്റമ്മയ്ക്കും പ്രിയമായതു പെറ്റമക്ക ളുടെ ഹിതമാണ്. സന്താനങ്ങളുടെ സന്തുഷ്ടിയാണ് മാ താക്കൾക്ക് എന്നും ഇഷ്ടവും പഥ്യവും, അല്ലാത്തതെന്തും അവർക്കും പൈതൃകവും.

ദൈവത്തെ പിതാവെന്നു വിളിക്കുവാൻ ദൈവപുത്രൻ പഠിപ്പിച്ചു, അതിനുള്ള വഴിതെളിച്ചതിനാ ലും വരദാനങ്ങൾ പകർന്നതിനാലും പുത്രനിലും പരിശു ദ്ധാത്മാവി ലും മാതൃത്വത്തിൻറെ സ്വഭാവ ശ്രേഷ്ഠതകളാ ണ് നിറഞ്ഞുനി ൽക്കുന്നത്. ചുരുക്കത്തിൽ പൈതൃക ഭാവത്തോടൊപ്പമോ അതിലേറെയോ മാതൃത്വത്തിൻറെ സ്നിഗ്ധ സ്ഥായി ഭാവങ്ങൾ പരിശുദ്ധ സ്ത്രീത്വത്തിൽ കുടികൊള്ളുന്നു. കാണാതെ പോയതിനെ കണ്ടെത്താന ും അകന്നുപോ യതിനെ അടുത്തെത്തിക്കാനുമുള്ള അദമ്യമായ ആഗ്രഹവും അനേ്വഷണവും വിശന്നുവലയ ുന്നവരോടുള്ള കരുണയും അവരെക്കുറിച്ചുള്ള കരുത ലും ക്രിസ്തുവിൽ നാം ദർശിക്കുന്നു. കരയുന്നവരോ ടുകൂടി കരയുക യും അവരുടെ കണ്ണീരൊപ്പുകയും ചെയ്യുന്ന മനു ഷ്യപുത്രൻറെ ചിത്രം സുവിശേഷങ്ങൾ സവിശേഷമായി സൂക്ഷിക്കുന്നുണ്ട്. അവയെല്ലാം ആ വ്യക്തിഭാവത്തിൽ വേറിട്ടു നില്ക്കുന്ന മാതൃഭാവങ്ങളാണ്.

താഴ്വരകളിലേക്കാണ് വെള്ളം നദികൾ ഒഴു ക്കുന്നത്. എന്നാൽ അമ്മമാരുടെ കണ്ണീർ ഉയരങ്ങളി ലേക്കും ഒഴുകി ഓടി എത്തുന്ന പ്രളയ കടലുകളാണ്. അവരുടെ തോരാത്ത തീരാത്ത കണ്ണീർ സൃഷ്ടിക്കുന്ന ശക്തി പ്രവാഹങ്ങൾക്കും കരുണക്കടലുകൾക്കും മുമ്പിൽ എത്ര വലിയ സുനാമിയും സുല്ലിട്ടു സലാം പറ ഞ്ഞ് സ്ഥലം വിടും.

ഘോര രൂപം പൂണ്ട ചെങ്കടലുകൾ നടുവെ പി ളർന്നവൻ മതിലുകൾ സൃഷ്ടിച്ചു സംരക്ഷണമൊരുക്കും അത്രക്കതിരറ്റ സ്വർഗ്ഗീയ നിവേദ്യമാണ് മാതാപിതാ ക്കളുടെ മഴനീരുപോലുള്ള മിഴിനീർ.

പെറ്റമ്മയെ കരുതുന്നതിലും കാക്കുന്നതി ലും ഇഹത്തിലും പരത്തിലുമുള്ള അത്യുന്നത മാതൃക ക്രിസ്തു തന്നെ. മാത്രമല്ല സ്വർഗ്ഗ സമാനമായ സ്വന്തം അമ്മയെ എല്ലാവരുടെയും അമ്മയായി കുരിശുവരണ ത്തിൻറെ അന്ത്യനിമിഷത്തിൽ ദൈവപുത്രൻ പ്രതിഷ്ഠിച്ചു.

സമാനതയില്ലാത്ത സമ്മാനമായി അന്നും ഇന്നും. കൃപനിറഞ്ഞ സ്ത്രീകളിൽ ഏറ്റം അനുഗ്രഹിക്കപ്പെട്ട ആ അമ്മ നിലകൊള്ളുന്നു. ക്രൂശിച്ചു കൊന്നവരോ ടും പൊറുത്ത ക്രിസ്തു സ്വന്തം പെറ്റമ്മയെ തമസ്കരി ക്കുന്നവരോടും തിരസ്ക്കരിക്കുന്നവരോടും പൊറുക്കു മോ, അതോ അവരെ പഴിക്കുമോ.

അമ്മയെ ഓർത്തപ്പോൾ എത്തി നിന്നതു ദൈവത്തിലാണ്.

*അമ്മേ! അവിടുത്തെ മുമ്പിൽ ഞാനാര്?*


**അനു ടി. സാം**
ഓർഗനൈസർ
കോന്നി ഡിസ്ട്രിക്




# നല്ല ചിന്ത

**അനിജ ജോസ്**
സെന്റ് സൈമൺസ് ചർച്ച് കുമ്പഴ.

സൃഷ്ടിയും സ്രഷ്ടാവും
നീ തന്നെയല്ലയോ...
മഴത്തുള്ളിയിലെ മഴവില്ല്
മാത്രമായി മാറുവാൻ
ഒരോ ജന്മങ്ങളും....

സ്വപ്നങ്ങളും പകയും
നിറച്ച് ശ്വാസം നിലക്കുമ്പോൾ വെറും
മണ്ണായി മാറുവാൻ
മാത്രമീ ജന്മം...

ശാന്തമാം കുളിർ കാറ്റായ്
മാറുവാൻ നിന്റെ ...
ചിന്തകൾകിടം നൽകിയാൽ
എത്രയോ ശ്രേഷ്ഠമായ്
മാറും ഒരോ ജന്മവും..

ബാല്യം മുതൽ നിന്റെ
വളർച്ചയിലൊക്കെയും
നാഥനെ വഹിച്ചാൽ
ഈ ജന്മം പുണ്യമായ്
ധന്യമായ് മാറും

പിഴക്കുന്ന ചുവടുകൾക്ക്
താങ്ങായ് തണലായ്
കൈ പിടിച്ചു നടത്തുവാൻ
ആ കരങ്ങൾ മാത്രം മതി..

നന്മ മാത്രമായ് മാറുവാൻ
കുളിർ തെന്നലായ് മാറുവാൻ..
നാഥനെ മുറുകെ പിടിക്കുവാൻ
മാത്രമായ് തീരട്ടെ ഈ ജന്മം

# തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ അമരക്കാർ


**Fr. Biju Thomas**
Diocese Vice President


**Fr. George Prasad**
Dist President Makkamkunnu


**Fr. John Philippose**
Dist President Konni


**Fr. Aby T Samuel**
Dist President Thumpamon


**Fr. Linu M Babu**
Dist President Omalloor


**Fr. Jibu C Joy**
Dist President Vakayar


**Fr. Laiju Mathew**
Dist President Kozhencherry


**Fr. Ajin P Thomas**
Dist President Thannithodu


**Shiju Thomas**
General Secretary


**Jiji K Yohannan**
Join Secretary


**Renju M J**
Treasurer


**Pramod Mathew**
Ex Officio


**Nithin Manakkattumannil**
Ocym Secretary


**Sohil V Simon**
Ocym Zonal Secretary


**Jeslin Johnson**
Cen. Cmty Member


**Finny Mullanikadu**
Cen. Cmty Member


**Nirmala Binu**
Cen. Cmty Member


Ani M Abraham
Konni Mekhala Sec


Siju Tharakan
Thumpamon Mekhala Sec


Philip Thomas
Thumpamon Dist Org


Anu T. Sam
Konni Dist Org


Geevarghese Biji
Makkamkunnu Dist Org


Chirsty Varghese
Vakayar Dist Org


John G Thomas
Omalloor Dist Org


Salu C. Sabu
Thannithodu Dist Org


Sujin Oommen
Kozhencherry Dist Org


Adv. Linto Mannil
Thumpamon Dist. Rep.


Sajini Shaji
Thumpamon Dist. Rep.


Sharon Raju
Konni Dist. Rep.


Josely Mariam Jose
Konni Dist. Rep.


Lince Salu Varghese
Kozhencherry Dist. Rep.


Jolly Varghese
Kozhencherry Dist. Rep.


Jesty Varghese
Vakayar Dist. Rep.


Elizabath Mereena B
Vakayar Dist. Rep.


Nithin P Saju
Thannithodu Dist. Rep.


Ansu Mery Varghese
Thannithodu Dist. Rep.


Bijo Babu
Makkamkunnu Dist. Rep.


Lida Thariyan
Makkamkunnu Dist. Rep.

ഭദ്രാസന യുവജനപ്രസ്ഥാനം കർമ്മ വീഥിയിലൂടെ...









## വാർഷിക സമ്മേളനം 2018

## പ്രളയ ബാധിതർക്ക് സഹായവുമായി ഭദ്രാസന യുവജനപ്രസ്ഥാനം







## പരിസ്ഥിതി ദിനാചരണം






# CAREER
## FUTURE PERFECT



തിരുവല്ല K.S.R.T.C ബസ് സ്റ്റേഷനിൽ ചെന്ന് അവിടെ നിൽക്കുന്ന ഒരാളോട് ഇതുവഴി പോകുന്ന നല്ല ബസ് ഏതാണ്? എന്നു ചോദിക്കുന്നു. മറ്റൊരാൾ വന്നിട്ട് എനിക്ക് കോട്ടയം വരെ പോകണം, ഏതാണ് ബസ് എന്ന് ചോദിക്കുന്നു. ആർക്കായിരിക്കും വ്യക്തമായ മറുപടി ലഭിക്കുന്നത്? രണ്ടാമത്തെ ആൾക്കായിരിക്കും എന്നു തന്നെയല്ല, ആദ്യത്തെ ആൾക്ക് എന്തോ കുഴപ്പമുള്ളതായി നമുക്ക് തോന്നുകയും ചെയ്യും.

ഇതു തന്നെയാണ് കോഴ്സുകൾ തെരഞ്ഞെടുക്കുമ്പോഴും സംഭവിക്കുന്നത്. പലരും ചോദിക്കാറുണ്ട് ഏതാണ് നല്ല കോഴ്സ്, എന്താണു ഞാൻ പഠിക്കേണ്ടത് എന്നൊക്കെ. ഇതൊന്നും ആർക്കും പ്രവചിച്ച് പറയാൻ സാധിക്കില്ല. പകരം എനിക്ക് ഒരു ബാങ്ക് ഉദ്യോഗസ്ഥനാകണം, അതിന് ഞാൻ എന്താണ് പഠിക്കേണ്ടത് എന്ന് ചോദിച്ചാൽ അതിന് വ്യക്തമായ് മറുപടി പറയാം. അതുകൊണ്ട് ഏത് കോഴ്സ് പഠിക്കണം എന്നതിനേക്കാൾ പ്രാധാന്യം എന്തായി തീരണം എന്നതാണ്.

> **Start With WHY**

പല പ്രമുഖ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ചേരുന്നതിനു മുമ്പ് "why this college?" "why this course?" എന്നീ ചോദ്യങ്ങൾക്ക് വിശദമായിതന്നെ ഉത്തരം എഴുതി നൽകേണ്ടതായിട്ടുണ്ട്. കാരണം ഈ രണ്ട് ചോദ്യങ്ങൾക്ക് വ്യക്തമായ മറുപടി ഉള്ള ഒരാൾ അവിടെ പഠിക്കുന്നത് വെറും ഒരു ഡിഗ്രി സമ്പാദിക്കുവാൻ വേണ്ടി മാത്രമാവില്ല. മറിച്ച് ഒരു കരിയർ വളർത്തിയെടുക്കുക എന്ന വ്യക്തമായ ഉദ്ദേശത്തോടുകൂടി ആയിരിക്കും. മാതാപിതാക്കളുടെ സമ്മർദ്ദം കൊണ്ടോ കൂട്ടുകാരുടെ സ്വാധീനം കൊണ്ടോ ഒരു കോഴ്സിനു ചേരുന്ന ആൾക്ക് ഈ പുതിയ ഘട്ടത്തിൽ ഒരു കരിയർ ഡെവലപ്പ് ചെയ്യുക എന്നത് എളുപ്പമാവില്ല. എന്തെങ്കിലും ഒരു ജോലി ലഭിക്കുക എന്നതും ഒരു കരിയർ ഡവലപ്പ് ചെയ്യുക എന്നതും വ്യത്യസ്ഥ കാര്യങ്ങളാണ്.



### മായാ ലോകത്തു നിന്ന് ഇറങ്ങിവരാം

ദികിംഗ് എന്ന സിനിമയിലെ മമ്മൂട്ടിയും തേവള്ളിപറമ്പിൽ ജോസഫ് അലക്സ് IASനെയോ കമ്മീഷണറിലെ സുരേഷ് ഗോപി യുടെ ഭരത് ചന്ദ്രൻ IPS നെയോ കണ്ട് സിവിൽ സർവ്വീസിനു പഠിക്കാൻ പോകുന്നവർ മറന്നു പോകുന്ന ഒരു യാഥാർത്ഥ്യമുണ്ട്. ഒരു കളക്ടറും ഒരു പോലീസ് കമ്മീഷണറും ഇന്നുവരെ നടുറോഡിലൂടെ നെടുനീളത്തിലുള്ള ഡയലോഗും പറഞ്ഞ് സ്ളോമോഷനിൽ നടന്നു പോകുന്ന കാഴ്ച നമ്മളാരും കണ്ടിട്ടില്ല. മറിച്ച് രാപകൽ വ്യത്യാസമില്ലാതെ ജോലി ചെയ്യുന്നവരാണ് സിവിൽസർവ്വീസുകാർ.ഏതൊരു കരിയർ തിരഞ്ഞെടുക്കുന്നതിന് മുമ്പ് അതിന്റെ ഉത്തരവാദിത്വങ്ങൾ, കഷ്ടപ്പാടുകൾ എന്നിവ മനസ്സിലാക്കിയാൽ പിന്നീട് നിരാശകളും വിഷമങ്ങളും ഒരു പരിധിവരെ ഒഴിവാക്കാം.

*കോഴ്സ് തെരഞ്ഞെടുക്കുന്നതിന് മുമ്പ് ശ്രദ്ധിക്കേണ്ട കാര്യങ്ങൾ:*

**1. അഭിരുചി (Attitude)**

മാതാപിതാക്കളുടെ നഷ്ട സ്വപ്നങ്ങൾ പൂർത്തീകരിക്കാനുള്ള ഉപാധികളല്ല കുട്ടികൾ. മറിച്ച് അവരുടെ അഭിരുചികൾക്ക് ഇണങ്ങുന്ന തൊഴിൽ മേഖല തെരഞ്ഞെടുക്കാൻ സഹായിക്കുകയാണ് വേണ്ടത്. ശാസ്ത്രീയമായ രീതിയിൽ ഓരോ കുട്ടിയുടെയും അഭിരുചികൾക്കൊത്തതായ ടെസ്റ്റുകൾ ഇന്ന് ലഭ്യമാണ്. മലയാള സാഹിത്യത്തിലെ കുലപ



തിയും ജ്ഞാനപീഠ ജേതാവുമായ എം.ടി. വാസുദേവൻ നായർ ബിരുദത്തിന് പഠിച്ചത് കെമിസ്ട്രി ആയിരുന്നു എന്നത് ചേർത്ത് വായിക്കേതാണ്.

**2. ജോലി സാധ്യത**

**(Job opportunities)**

അഭിരുചിയെപ്പോലെ തന്നെ പ്രധാനപ്പെട്ടതാണ് തെരഞ്ഞെടുക്കുന്ന മേഖലയിലെ ഭാവി സാധ്യത. സ്ഥിരതയുള്ള ജോലികൾ ലോകത്ത് കുറഞ്ഞ് വരുകയാണ്. പല തൊഴിലുകളും അടുത്ത പത്തോ ഇരുപതോ വർഷങ്ങൾക്കു ശേഷം ഉണ്ടകണമെന്നില്ല. അപ്പോൾ ആശയപരമായി മാത്രമല്ല പ്രായോഗികമായും ചിന്തിച്ചിട്ടു വേണം തൊഴിൽ മേഖല തെരഞ്ഞെടുക്കുവാൻ.

**3. പഠന ശേഷി (Learning Ability)**

പണവും സ്വാധീനവും ഉപയോഗിച്ചാൽ ഇന്ന് പല പ്രൊഫഷണൽ കോഴ്സുകൾക്കും അഡ്മിഷൻ കിട്ടുന്ന സാഹചര്യം നിലവിലുണ്ട്. എന്നാൽ ആ കോഴ്സ് പാസാകാൻ കുട്ടിക്ക് കഴിവുണ്ടോ എന്ന് പലപ്പോഴും നോക്കാറില്ല. നാലു വർഷങ്ങൾക്കു ശേഷം ഒരു പ്രൊഫഷണലിനെ കാത്തിരിക്കുന്ന മാതാപിതാക്കൾക്ക് ലഭിക്കുന്നത് പരാജയപ്പെട്ട് നിരാശ ബാധിച്ച, ആത്മവിശ്വാസം നഷ്ടപ്പെട്ട മക്കളെ ആയിരിക്കും. കൂടാതെ ഇന്നത്തെ പല തൊഴിൽ മേഖലകളും നിരന്തരമായ പഠനം ആവശ്യപ്പെടുന്നതും എപ്പോഴും മാറ്റങ്ങൾക്ക് വിധേയമാകുന്നതുമാണ്. അതുകൊണ്ട് തന്നെ കുട്ടിയുടെ പഠന ശേഷി മനസ്സിലാക്കി കരിയർ തെരഞ്ഞെടുക്കുക.

**4. സാമ്പത്തിക ശേഷി**

വീട്ടിലെ സാമ്പത്തിക ശേഷിക്ക് അനുസൃതമായ കോഴ്സുകൾ തെരഞ്ഞെടുത്തില്ലായെങ്കിൽ പിന്നീട് അതു വലിയ ബാധ്യത വലിച്ചുവക്കും. വിദ്യാഭ്യാസ ലോണുകൾ ലഭിക്കാൻ എളുപ്പമാണെങ്കിലും കൃത്യമായി തിരിച്ചടച്ചില്ലായെങ്കിൽ അത് ബുദ്ധിമുട്ടാകും. നല്ല രീതിയിൽ പഠിച്ച് മികച്ചരീതിയിൽ എൻട്രൻസ് പരീക്ഷകൾ പാസായാൽ ഇങ്ങോട്ട് സ്കോളർഷിപ്പുകൾ സ്റ്റൈപ്പൻഡ് വാങ്ങിച്ച് പഠിക്കാവുന്ന സാഹചര്യം ഇന്നു നിലവിലുണ്ട്. അതുകൊണ്ടുതന്നെ മിടുക്കർക്ക് പണം തടസ്സമാകില്ല.

# *എന്തുകൊണ്ട്* ജോലി *ലഭിക്കുന്നില്ല????*

There is no unemployment;
only unemployability

എന്നു പറയാറുണ്ട്. പല പ്രൊഫഷണൽ കോഴ്സുകളും പഠിച്ചിട്ടും ജോലി ലഭിക്കാത്ത ഒരുപാടുപേരെ നമുക്ക് പരിചയമുണ്ട്. കോഴ്സിന്റെ മികവുകൊണ്ട് ജോലി ലഭിക്കുന്ന കാലം ഇന്നില്ല. മറിച്ച് ജോലിക്കു വേണ്ടുന്ന സോഫ്റ്റ് സ്കില്ലുകൾ ആർജ്ജിക്കേണ്ടതായിട്ടുണ്ട്. സ്റ്റാഫ് സെലക്ഷൻ ബോർഡ് (SSB) നടത്തുന്ന ഇന്റർവ്യൂവിൽ 15 സ്വഭാവസവിശേഷതകൾ ടെസ്റ്റു ചെയ്യാറുണ്ട്. QLQ എന്ന പേരിലാണ് അറിയപ്പെടുന്നത് - OFFICER LIKE QUALITIES. അവ ചുവടെ ചേർക്കുന്നു.

**Effective Intelligence**
**Reasoning Ability**
**Organizing Ability**
**Power of Expression**
**Co- operation**
**Sence of Responsibility**
**Initiative**
**Self Confidence**
**Quickness of decision**
**Ability to influence**
**Liveliness**
**Social Adaptability**
**Determination**
**Courage**
**Staminas**

ഈ പലഗുണങ്ങളും നമ്മുടെ പഠന കാലയളവിൽ നമുക്ക് ആർജ്ജിച്ച് എടുക്കാവുന്നതാണ്. അങ്ങനെയുള്ള ഒരാൾക്ക് ഒരു തൊഴിൽ ലഭിക്കുക എന്നത് പ്രയാസമുള്ള കാര്യമല്ല.

**സോഷ്യൽ മീഡിയ നല്ലതാണ്.**

സോഷ്യൽ മീഡിയയുടെ ദോഷവശങ്ങളെപ്പറ്റി നമ്മൾ ഒരുപാടു കേട്ടിട്ടുണ്ട്. എന്നാൽ ഒരു കരിയർ ഡെവലപ് ചെയ്യാൻ ആഗ്രഹിക്കുന്ന ഒരാൾക്ക് തന്റെ മേഖലയിൽ വരുന്ന മാറ്റങ്ങളെപ്പറ്റി മനസ്സിലാക്കാൻ സോഷ്യൽ മീഡിയ സഹായിക്കും.

Linked In, Telegram എന്നിവ അതിന് ഉദാഹരണമാണ്. സമാന തൊഴിൽ മേഖലയിൽ ഉള്ളവരെ കണക്ട് ചെയ്യാൻ Linked In സഹായിക്കുമെങ്കിൽ, മത്സരപരീക്ഷകൾക്കു തയ്യാറെടുക്കുന്നവർക്ക് ഏറെ പ്രയോജനപ്പെടുന്നതാണ് Telegram.

ലോകത്തിലെ വിവിധ യൂണിവേഴ്സിറ്റികളുടെ കോഴ്സുകൾ ഓൺലൈനായി പഠിക്കാം. MOOC (Massive Open Online Courses) എന്ന പേരിലാണ് അവ അറിയപ്പെടുന്നത്.

**എൻട്രൻസ് എന്ന അനുഗ്രഹം**

ഇൻഡ്യയിലെയും ഇൻഡ്യക്കുപുറത്തുമുള്ള ഒട്ടു മിക്ക വിദ്യാഭ്യാസ സ്ഥാപനങ്ങളും പ്രവേശനം നടത്തുന്നത് മാർക്കിന്റെ അടിസ്ഥാനത്തിലല്ല. അവർ നടത്തുന്ന പ്രവേശന പരീക്ഷയുടെ സ്കോറിന്റെ അടിസ്ഥാനത്തിലാണ്. അടുത്ത അക്കാദമിക് വർഷത്തേക്കുള്ള പ്രവേശനത്തിനുള്ള എൻട്രൻസ് പരീക്ഷകൾക്കുള്ള നോട്ടിഫിക്കേഷൻ ഓഗസ്റ്റ് മാസം മുതൽ വന്നു തുടങ്ങും.അഡ്മിഷൻ മാത്രമല്ല കോഴ്സുകൾ പഠിക്കാനുള്ള യോഗ്യത തീരുമാനിക്കുന്നതും ഈ പരീക്ഷകളാണ്. അതുകൊണ്ട് തന്നെ സമയത്ത് അപേക്ഷിച്ചില്ലെങ്കിൽ പിന്നീട് വിഷമിച്ചിട്ട ് കാര്യമില്ല. ചില പ്രമുഖ എൻട്രൻസ് പരീക്ഷകളുടെ പേര് ചുവടെ ചേർക്കുന്നു.

**NEET, JEE MAIN / ADVANCED**
**NATA, ICAR, HSEE, KEAM**
**CUCET, AIIMS / OIPMER**
**CAT, NID Design, UCEED**
**NIFT, NDA, NCHMCT**
**CUSAT Admission Test**
**JAM, EFLU**




**മാറുന്ന ലോകം**

നാളത്തെ ലോകത്തിലായി ഇന്നേ തയ്യാറെടുപ്പുകൾ തുടങ്ങാം. പുതിയ ഒരു ജോലിക്ക് അപേക്ഷിക്കുമ്പോൾ എല്ലാവരും ആദ്യം ചെയ്യുക റെസ്യൂമ് തയ്യാറാക്കുകയാണ്. എന്നാൽ ആർട്ടിഫിഷ്യൽ ഇന്റലിജൻസിൽ അധിഷ്ഠിതരായ റിക്രൂട്ട്മെന്റ് പ്രക്രിയയാണ് വരാൻ പോകുന്നത്. ഉദ്യോഗാർത്ഥിയുടെ ബുദ്ധിയും വൈകാരികശേഷിയും പസിലുകളും ക്വിസുകളും ടാസ്ക്കുകളും അടങ്ങിയ ഒരു ഗയിമിലൂടെയാണ് അളക്കുന്നത്. അതിനാൽ മാറ്റങ്ങളോട് പിൻതിരിഞ്ഞ് നിന്ന് പിൻ തള്ളപ്പെടാതെ അത് മനസ്സിലാക്കി മുന്നേറുക. സാധ്യതകൾ എപ്പോഴും കണ്ടെത്താൻ ശ്രമിക്കുക. സ്വയം ഒരു ബ്രാൻഡായി മാറുക.

> *'Live as if you were*
> *to die tomorrow*
> *Learn as if you were*
> *to live forever.'*
> **Mahatma Gandhi**



**അനീഷ് ജോർജ്ജ്**
JCI ട്രെയ്നർ
സെൻറ് മേരീസ് ഓർത്തഡോക്സ് ചർച്ച്,
ളാക്കൂർ

- ഒരു ലഘു അവലോകനം -

# PSC
## പരീക്ഷാ തയ്യാറെടുപ്പ്



ഒരു സർക്കാർ ജോലി നേടുക എന്നത് ഏവരുടെയും സ്വപ്നമാണ്. പലപ്പോഴും വളരെ കുറഞ്ഞ ഒഴിവുകൾക്കു വേണ്ടി അപേക്ഷിക്കുന്നത് ലക്ഷക്കണക്കിന് പേരായിരിക്കും. പരീക്ഷ എഴുതികഴിഞ്ഞു അതിന്റെ ഫലം, റാങ്ക് ലിസ്റ്റ് എന്നിവ അറിയുവാനായി നീണ്ട കാത്തിരിപ്പ് വേറെയും. മികച്ച രീതിയിലുള്ള പരിശീലനം കൊണ്ടു മാത്രമേ ആദ്യത്തെ 100 റാങ്കിനുള്ളിൽ കടന്ന് പെട്ടെന്ന് സർക്കാർ ജോലി നേടാൻ സാധിക്കുകയുള്ളൂ. അത്തരത്തിൽ PSC പഠനം ക്രമീകരിക്കേണ്ടതുണ്ട്..

**എങ്ങനെ പഠിക്കണം..?**

PSC പഠനം ആരംഭിക്കുമ്പോൾ ഏവരേയും കുഴയ്ക്കുന്ന ചോദ്യമാണ് എങ്ങനെ പഠിക്കണമെന്നും എവിടെ തുടങ്ങണമെന്നും ഉള്ളത്. നമുക്ക് പഠിച്ചു തീർക്കാൻ കൃത്യമായ ഒരു പാഠഭാഗം ഇല്ല എന്നുള്ളതാണ് സത്യം. എന്നാൽ PSCയുടെ മിക്ക പരീക്ഷകൾക്കും ഒരു സിലബസ് നൽകിയിട്ടുണ്ട്. സിലബസ് ആവശ്യപ്പെടുന്ന വസ്തുതകൾ എത്രമാത്രം കൂടുതലായി പഠിക്കാൻ കഴിയുന്നുവോ അതിനനുസരിച്ച് നമ്മൾ വിജയത്തോട് അടുത്തു കൊണ്ടിരിക്കും.

കാടുകയറിയുള്ളതും അനാവശ്യ വിവരങ്ങളുടെ പിറകേ പോയിട്ടുള്ളതുമായ പഠനം ഒഴിവാക്കി ചിട്ടയായ ഒരു പഠനക്രമം സാധ്യമാക്കുക എന്നുള്ളതാണ് ശരിയായ രീതി.

ചിട്ടയായ പഠനത്തിനായി ലഭ്യമായ സമയം ഫലപ്രദമായി വിനിയോഗിക്കാൻ കഴിയുന്ന തരത്തിൽ ഒരു ടൈം ടേബിൾ തയ്യാറാക്കേണ്ടതാണ് ആദ്യം ചെയ്യേണ്ടുന്ന കാര്യം.

**എത്ര സമയം പഠിക്കണം?**

ദിവസവും കുറഞ്ഞത് 5 മണിക്കൂർ എങ്കിലും പഠനത്തിനായി ചെലവിടണം. മറ്റു ജോലികൾക്കൊപ്പവും PSC പഠനവുമായി ബന്ധപ്പെട്ട് നിൽക്കുന്നവർ പകലും രാത്രിയുമായി ശ്രമിച്ചാൽ ദിവസം 5 മണിക്കൂർ പഠനത്തിനായി മാറ്റിവയ്ക്കാൻ സാധിക്കുന്നതാണ്.

ജോലി നേടണമെന്ന ലക്ഷ്യബോധവും ഉറച്ച വിശ്വാസവും സ്ഥിരോത്സാഹവും കൈമുതലായിട്ടുള്ളവർക്ക് ഇല്ലാത്ത സമയത്തെ കണ്ടെത്താൻ അധികം ബുദ്ധിമുട്ടുണ്ടാകില്ല എന്ന് പ്രത്യേകം ഓർക്കുക.

ദിവസവും 5 മണിക്കൂർ വീതം കഠിനാധ്വാനം ചെയ്യുകയും ആറുമാസക്കാലത്തോളം അത് തുടരുകയും ചെയ്താൽ PSC യുടെ പരീക്ഷകളിൽ ഉന്നത റാങ്ക് നേടാൻ സാധിക്കുമെന്നതിൽ സംശയമില്ല.

**എവിടെ തുടങ്ങണം ?**

പഠനം ഒരു റാങ്ക് ഫയലിൽ നിന്ന് ആരംഭിക്കാം. തുടക്കക്കാർക്ക് അതാണ് ഏറ്റവും നല്ല ചോയ്സ്. റാങ്ക് ഫയൽ ആവർത്തിച്ച് പഠിക്കുന്നത് ഒരു മികച്ച പഠന രീതിയാണ്. ആവർത്തിച്ച് പഠിക്കുന്നതോടൊപ്പം റാങ്ക് ഫയൽ സമയബന്ധിതമായി പൂർത്തിയാക്കാനും കഴിയുന്നത് അറിവിന്റെ ഗ്രാഫ് ഉയരുകയും പരീക്ഷകളിൽ ജയസാധ്യത ഉറപ്പിക്കുകയും ചെയ്യും.

ഉന്നത നിലവാരത്തിലുള്ള റാങ്ക് ഫയലുകൾ തെരഞ്ഞെടുക്കുവാൻ പ്രത്യേകം ശ്രദ്ധിക്കുക. ടാലന്റ്, ഫോക്കസ്, ലക്ഷ്യ തുടങ്ങിയ സ്ഥാപനങ്ങൾ പ്രസിദ്ധീകരിക്കുന്ന റാങ്ക് ഫയലുകൾ ഇത്തരത്തിലുള്ളതാണ്

**മുൻവർഷ ചോദ്യപേപ്പറുകൾ**

PSC പരീക്ഷ പരിശീലനത്തിൽ മുൻ വർഷ ചോദ്യപേപ്പറുകൾ നിർണ്ണായക സ്വാധീനം ചെലുത്തുന്നു. 60% വരെ ചോദ്യങ്ങളും മുൻ പരീക്ഷകളിലെ ചോദ്യങ്ങളുടെ ആവർത്തനങ്ങളോ മാതൃകകളോ ആയിരിക്കും. കൂടാതെ PSCയുടെ ചോദ്യരീതികൾ മനസിലാക്കാനും സ്വയം വിലയിരുത്താനും മുൻവർഷ ചോദ്യപേപ്പറുകൾ സഹായിക്കും. ചോദ്യപേപ്പറുകൾ എത്ര കൂടുതൽ ചെയ്യുന്നുവോ അത്രയും ഗുണം ലഭിക്കുന്നതാണ്. സമയക്ലിപ്തത അറിയുക എന്നത് മാത്രമല്ല, എത്ര നെഗറ്റിവ് മാർക്ക് വരുന്നു എന്നത് അറിയാനും ഇത് ഉപകരിക്കും. എവിടെയാണ് നാം കൺഫ്യൂസ്ഡ് ആകുന്നത് എന്ന കാര്യം തിരിച്ചറിയാനും അത് പരിഹരിക്കാനും ഇതിലൂടെയാകും.

**കണക്ക്, ഇംഗ്ലീഷ്, മലയാളം, ഐ ടി**

പൊതുവിജ്ഞാനം കഴിഞ്ഞാൽ PSC പരീക്ഷകളിലെ സുപ്രധാന വിഭാഗമാണ് കണക്ക്, മെന്റൽ എബിലിറ്റി, മലയാളം, ഇംഗ്ലീഷ്, ഐ ടി, എന്നിവ. ഈ വി



ഷയങ്ങളിൽ പിന്നാക്കം നിൽക്കുന്നവർ ഇവ പഠിക്കുന്നതിന് കൂടുതൽ സമയം ചിലവഴിക്കേണ്ടതുണ്ട്. ഈ വിഷയങ്ങൾ ലളിതമായി മനസ്സിലാക്കിത്തരുന്ന പുസ്തകങ്ങളും പ്രസിദ്ധീകരണങ്ങളും വേണ്ട രീതിയിൽ ഉപയോഗപ്പെടുത്തുകയും മുൻവർഷ ചോദ്യപേപ്പറുകളിലെ കണക്ക്, മെന്റൽ എബിലിറ്റി എന്നിവ ആവർത്തിച്ച് ചെയ്തു പഠിക്കുകയും വേണം. കണക്കിൽ എളുപ്പവഴികൾ മനസ്സിലാക്കുകയും പരിശീലിക്കുകയും വേണം. കണക്കിലെ വേഗതയാണ് ഉദ്യോഗാർത്ഥി സ്വായത്തമാക്കേണ്ടത്.

### ആനുകാലികം

PSC പരീക്ഷകളിലെ മറ്റൊരു പ്രധാന വിഭാഗമാണ് ആനുകാലികം. 3 മുതൽ 10 വരെ ചോദ്യങ്ങൾ ഈ വിഭാഗത്തിൽ നിന്നും ചോദിക്കുന്നു. ആനുകാലികവുമായി ബന്ധപ്പെട്ട വസ്തുതകൾ മനസ്സിലാക്കാൻ പത്രവായന ശീലമാക്കുകയും പ്രധാനപ്പെട്ട പോയിന്റുകൾ നോട്ട് കുറിച്ചുവച്ച് പഠിക്കുകയും വേണം. ഒപ്പം വിവിധ തൊഴിൽ മാഗസിനുകൾ പുറത്തിറക്കുന്ന ആനുകാലികങ്ങൾ റിവൈസ് ചെയ്യാവുന്നതാണ്.

### ഓൺലൈൻ ക്ലാസുകൾ

വിവരസാങ്കേതിക വിദ്യയുടെ വികാസം പഠന മേഖലയിലും കാര്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. മികച്ച നിലവാരത്തിലുള്ള ഓൺലൈൻ ക്ളാസ്സുകൾ ഇന്ന് ലഭ്യമാണ്. അതുവഴി വീട്ടിലിരുന്നും മത്സര പരീക്ഷകൾക്ക് തയ്യാറെടുക്കാം. ഓൺലൈൻ വഴി മാതൃകാപരീക്ഷകൾ എഴുതിയും പഠന നിലവാരം ഉയർത്താവുന്നതാണ്.

### കോച്ചിംഗ് സെന്ററുകളുടെ പ്രസക്തി

PSC പരീക്ഷ വിജയിക്കണമെങ്കിൽ കോച്ചിങ് സെന്ററുകളിൽ പോയേ തീരൂ എന്ന ധാരണ പലർക്കുമുണ്ട്. അങ്ങനെ പോകണമെന്ന് നിർബന്ധമില്ല. വീട്ടിലിരുന്നു തന്നെ കഠിനമായി പ്രയത്നിച്ചാൽ പരീക്ഷയെ നിഷ്പ്രയാസം നേരിടാവുന്നതേയുള്ളു. പക്ഷേ പഠനത്തിൽ ഇടവേള വരാതെ സ്ഥിരമായി പഠിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം

വീട്ടിലിരുന്നുള്ള പഠനം സാധ്യമാകാത്ത സാഹചര്യമാണുള്ളതെങ്കിൽ കോച്ചിങ്ങിനു പോകുന്നതായിരിക്കും നല്ലത്. ഇത്തരക്കാർക്ക് സമാന ക്ളാസ്സിലെ അംഗങ്ങളുടെ പഠന താൽപര്യങ്ങൾ പ്രചോദനകരമാവുകയും കമ്പൈൻഡ് സ്റ്റഡി പോലുള്ള പഠന മാർഗ്ഗങ്ങൾക്ക് അവസരമുണ്ടാകുകയും ചെയ്യും. മാത്രമല്ല, കണക്ക്, ഇംഗ്ലീഷ് തുടങ്ങിയ വിഷയങ്ങളിൽ പിന്നാക്കം നിൽക്കുന്നവർ കോച്ചിങ്ങിന് പോകുന്നത് തന്നെയാണ് ഉത്തമം.

### റിവിഷൻ

PSC പഠനത്തിൽ ഏറ്റവും പ്രധാനപ്പെട്ട കാര്യമാണ് റിവിഷൻ. ശരിയായി റിവിഷൻ ചെയ്യാൻ കഴിയാത്തതാണ് PSC പരീക്ഷ എഴുതുന്നവരിൽ പലർക്കും തിരിച്ചടിയാകുന്നത്. റിവിഷനിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ട മേഖലകൾ കണക്ക്, മെന്റൽ എബിലിറ്റി, ഇംഗ്ലീഷ് തുടങ്ങിയ ഭാഗങ്ങളിലാണ്. ആശയകുഴപ്പം തോന്നിയിട്ടുള്ള പൊതുവിജ്ഞാന ഭാഗത്തും റിവിഷൻ നടത്തേണ്ടതാണ്. പഠിച്ച കാര്യങ്ങൾ മറക്കാതെ സ്ഥിരമായി ഓർമ്മയിൽ സൂക്ഷിക്കാൻ റിവിഷനാണ് പ്രധാന പോംവഴി

### നിരാശ അരുത്..!

ലക്ഷക്കണക്കിന് ഉദ്യോഗാർത്ഥികളാണ് PSC യുടെ ഓരോ പരീക്ഷയും എഴുതുന്നത്, അതുകൊണ്ടുതന്നെ ശക്തമായ മത്സരമാണ് ഈ ഫീൽഡിൽ ഉള്ളത്. നിരന്തരമായ പരിശീലനത്തിലൂടെ മാത്രമേ ഒരാൾക്ക് ഉന്നത റാങ്കിലേക്ക് എത്താൻ കഴിയുകയുള്ളൂ. എഴുതിയ പരീക്ഷയിൽ ഒരു തവണ പരാജയപ്പെട്ടാൽ നിരാശരായി ആരും പഠനം വിട്ടൊഴിയരുത്. പരിശ്രമം ശക്തമായിത്തന്നെ തുടരണം. നഷ്ടപ്പെട്ടതിനേക്കാൾ മികച്ച ജോലി യോഗ്യതക്കനുസരിച്ച് നിലനിൽക്കുന്നുണ്ട്. അത് നേടിയെടുക്കുന്നതുവരെ തുടർന്നുകൊണ്ടേയിരിക്കട്ടെ ഈ പരിശ്രമം.



**ജെറിൻ സാം മാത്യു**
ഭദ്രാസന ബാലസമാജം മുൻ ജോയിന്റ് സെക്രട്ടറി/
സെൻട്രൽ OCYM തുമ്പമൺ

# ദൈവത്തിന്റെ സ്വന്തം നാട്.. അല്ല.. " ദൈവങ്ങളുടെ നാട് "

ഇന്ത്യ എന്ന മഹാ രാജ്യത്തിന്റെ ഒരു കൊച്ചു ഭാഗം മാത്രം ആണ് ദൈവത്തിന്റെ സ്വന്തം നാട് എന്ന് വിളിക്കുന്ന കേരളം. ആചാര അനുഷഠാനങ്ങൾ കൊണ്ടും കലകൾ കൊണ്ടും, പ്രകൃതി ഭംഗി കൊണ്ടും, സന്തുഷ്ടവും സമൃദിയും നിറഞ്ഞ നാട്. തിരുവനന്തപുരം മുതൽ കാസർഗോഡ് വരെ പരന്ന് കിടക്കുന്ന ഓരോ ജില്ലകൾക്കും പറയുവാൻ ഉണ്ട് അതിന്റേതായ വിശേഷണങ്ങൾ. എന്നാൽ ഈ നാടിന്റെ മനോഹാരിത അപ്പാടെ തകർന്നു പ്രകൃതി ദുരന്തത്തിൽ. കുളിൽതെന്നലിന്റെ സുഖമുള്ള മഴയോർമകൾ മനസിൽ സൂക്ഷിച്ചിരുന്ന മലയാളി കണ്ടത് മഴയുടെ രൗദ്രഭാവം, നൂറ്റാണ്ടിലെ ഏറ്റവും വലിയ പ്രളയം. ചരിത്രം പോലും തിരുത്തി കുറിച്ച മഹാ പ്രളയം. നോഹയുടെ കാലത്ത് ദൈവം ഒരുക്കിയ ആ മഹാ പ്രളയത്തോട് തക്ക ഒരു പ്രളയം. ഒരു കഥ പോലെ അത് നമ്മുടെ ഉള്ളിൽ നിൽക്കുമ്പോൾ ഈ പ്രളയവും വരും തലമുറക്ക് ഒരു കഥയായി പകർന്ന് കൊടുക്കാം. എല്ലാ കഥയും ഒരു സന്ദേശം കൈമാറുന്നു. ഈ പ്രളയകാലം തിരിച്ചറിവുകളുടേത് കൂടിയായിരുന്നു, ജാതിയുടേയും മതത്തിന്റെയും പണത്തിന്റെയും അതിർ വരമ്പുകൾ ഇല്ലാതായി. അമ്പലത്തിലും പള്ളികളിലും നിസ്കാര പായകൾ വിരിച്ചു. പാവപ്പെട്ടവനും പണക്കാരനും ഒരു പാത്രത്തിൽ നിന്ന് കഴിച്ചു. അന്യർക്ക് പ്രവേശനമില്ലെന്ന് എഴുതിയ ബോർഡുകൾ പ്രളയമെടുത്തു. വിശപ്പിനേക്കാൾ വലുതല്ല ദുരഭിമാനമെന്ന് തിരിച്ചറിഞ്ഞു. സ്വന്തം പ്രാണൻ പോലെ നോക്കാതെ മനുഷ്യ ജീവൻ രക്ഷിക്കാനായി ഇറങ്ങി തിരിച്ചവർ, അതിൽ ജീവൻ ത്യാഗം നൽകിയവർ. എന്റെ നാട് എന്ത് വന്നാലും അതിനെ അതിജീവിക്കും എന്ന് തെളിയിക്കുകയും ചെയ്തു, കാരണം അതിന് കുറേ മനുഷ്യ ജന്മങ്ങൾ ഉണ്ട്.ഞാൻ അവരിൽ ദൈവത്തിന്റെ സ്വരൂപം കാണുന്നു. ജീവൻ പണയം വെച്ച് അഹോരാത്രം കഷ്ടപ്പെട്ട അനേകം ആളുകൾ. കടലിന്റെ മക്കൾ അവരെ മരിക്കുന്ന നാൾ വരെ മറക്കുവാൻ കഴിയില്ല നമ്മുക്ക്. ഒരു നാട് മുഴുവനായി തകർന്ന് പോയിട്ടും വീണ്ടും ഇരട്ടി ശക്തിയായി തിരിച്ച് അതെ ഭാവത്തിൽ ഭംഗിയിൽ നിൽക്കുമ്പോൾ ഞാൻ വിചാരിക്കുന്നു ഇതിന്, ദൈവത്തിന്റെ സ്വന്തം നാടെന്ന് വിളിക്കരുത്.

ഇതെന്തൊരു നാടാണ്...
ഇവിടുള്ളോരൊക്കെ എന്തൊരു മനുഷ്യരാണ്. !

എന്തെന്ന് ഇല്ലാതെ പതറി നിൽക്കുമ്പോൾ ഞങ്ങൾ ഉണ്ട് എന്ന് പറഞ്ഞ ജീവൻ സമർപ്പിച്ച് കഷ്ടപ്പെട്ട കടലിന്റെ മക്കൾ

*ഉടുതുണിയില്ലാത്തവർക്കുടുക്കാൻ കടയിലെ തുണികളെല്ലാം വാരി ചാക്കിലാക്കുന്ന തെരുവ് കച്ചവടക്കാർ.*
*അമ്മ നഷ്ടപ്പെട്ട പിഞ്ചു കുഞ്ഞിനെ മാറി മാറി മുലയൂട്ടുന്ന ദുരിതാശ്വാസ ക്യാമ്പിലെ അമ്മമാർ*
*മകളുടെ കല്യാണം മുടങ്ങുമെന്ന് പേടിച്ചു കരഞ്ഞ അമ്മയോട് 10പവൻ സ്വർണം നൽകാമെന്ന് ഫിറോസ് കുന്നുംപറമ്പിൽ*
*ഫിറോസ് എത്തും മുമ്പേ സ്വർണമെത്തിച്ചു നൽകി ഷാൻ*
*കല്യാണത്തിന്നാവശ്യമായ വസ്ത്രങ്ങൾ സ്പോൺസർ ചെയ്ത് ബാവ ഹമീദ്*
*സൗജന്യമായി ക്യാമറ മാൻ ആവാമെന്ന് ഫ്രാങ്കോ സെബാസ്റ്റ്യൻ*
*പന്തലൊരുക്കാനും ഭക്ഷണം നല്കാനും മറ്റു ചിലർ*
*തെക്കും വടക്കും കൂട്ടി യോജിപ്പിക്കാൻ മേയർ ബ്രോയുടെ 50ൽ പരം ലോഡുകൾ*
*ദുരിതാശ്വാസ ക്യാമ്പിലേക്ക് പോകുന്ന ലോറികൾ തടഞ്ഞു വെച്ചു ചായ കുടിച്ചിട്ട് പോയാ മതിയെന്ന് പറയുന്നവർ*
*വീടുകൾ വൃത്തിയാക്കാൻ ഒഴുകിയെത്തുന്ന യുവാക്കളെ നിയന്ത്രിക്കാനാവാതെ കളക്ടറും ഉദ്യോഗസ്ഥരും*
*ക്യാമ്പിലേക്കുള്ള സാധനങ്ങളുമായി പോയ പിക്കപ്പ് കുടുങ്ങിയെന്നും പറഞ്ഞു പോസ്റ്റ് ഇട്ടപ്പഴേക്കും ദേ വന്നു മഹിന്ദ്രയുടെ സഹായ ഹസ്തം.*

ഇതെന്തൊരു നാടാണ്.
ഇനിയാരും ഇതിനെ ദൈവത്തിന്റെനാടെന്ന് വിളിക്കരുത്

*ഇത് ദൈവങ്ങളുടെ നാടാണ്..*
*മനുഷ്യൻ ദൈവമായി മാറിയ നാട്..*
*എന്ത് വന്നാലും നമ്മുടെ നാട് തകരില്ല...*



**എലിസബത്ത് മെറീന ബെന്നി**
വകയർ ഡിസ്ട്രിക്റ്റ് പ്രീതിനിധി

# Holy Matrimony



**Roshin Elizabeth Jacob**
D/o Mr. K. Jacob & Mrs . Annamma Jacob
Karuvatta Vadakethil,
Kadappa, Mynagapally - P. O., Kollam

**Dn. Joem Mathews**
S/o Fr. Mathews Tharakan & Mrs. Annie Mathew
Nellimoottil House, Prakkanam - P. O.,
Pathanamthitta

St. Mary's Orthodox Church, Thottupuram

-ആത്മപരിശോധന -

# നല്ല തെരഞ്ഞെടുപ്പും ക്രിസ്തീയ യുവത്വവും



അകം പൊള്ളയായ ജീവിതങ്ങൾ അരങ്ങു തകർക്കുന്ന ഈ കാലത്ത് കുട്ടികളുടേയും യുവജനങ്ങളുടെയും മത ബോധനവും പരിശീലനവും ഏറെ വെല്ലുവിളികൾ നേരിട്ട് കൊണ്ടിരിക്കയാണ്. കടന്നു പോകുന്ന വഴികളിലെല്ലാം ഭൗതികമായ മാനങ്ങൾ തേടി,ധനവും സ്ഥാന മാനങ്ങളും ആർജ്ജിക്കുന്നതിൽ മാത്രം പ്രാധാന്യം കൊടുക്കുന്ന ഇന്നത്തെ യുവതലമുറയ്ക്ക് നല്ല തിരഞ്ഞെടുപ്പുകൾ നടത്താൻ സാധിക്കുന്നില്ല. മത്തായി 16:3- ൽ ഇപ്രകാരം ചോദിക്കുന്നു. ആകാശത്തിന്റെ ഭാഗം വിവേചിപ്പാൻ കഴികയില്ലയോ മിശിഹായുടെ രണ്ടാം വരവിനെ വിളിച്ചറിയിച്ചു കൊണ്ട് പ്രകൃതി മഹാപ്രളയങ്ങളിൽ കൂടെ വീണ്ടും വീണ്ടും നമ്മെ ഓർമ്മിപ്പിക്കുന്നു. നല്ല തെരഞ്ഞെടുപ്പു നടത്തു, വിജയകരമായി ക്രൈസ്തവ തീർത്ഥാടനം പൂർത്തിയാക്കു.

ക്രൈസ്തവ ജീവിതത്തിൽ തിരഞ്ഞെടുപ്പിന് വളരെ പ്രാധാന്യം ഉണ്ട്. കാരണം ഈ ഭൂമിയിലുള്ള ജീവിതം സ്വർഗ്ഗീയ ഭവനത്തിലേക്കുള്ള കേവലം ഒരു തീർത്ഥയാത്ര മാത്രമാണ്. 2 പത്രോസ് 1: 10, 11 - ൽ ഇപ്രകാരം പറയുന്നു. "അതുകൊണ്ട് സഹോദരൻമാരെ നിങ്ങളുടെ വിളിയും തെരഞ്ഞെടുപ്പും ഉറപ്പാകുവാൻ അധികം ശ്രമിപ്പിൻ. ഇങ്ങനെ ചെയ്താൽ നിങ്ങൾ ഒരു നാളും ഇടറിപോകാതെ നമ്മുടെ കർത്താവും രക്ഷിതാവുമായ യേശു ക്രിസ്തുവിന്റെ നിത്യ രാജ്യത്തിലേക്കുള്ള പ്രവേശനം ധാരാളമായ് പ്രാപിക്കൂ".

നല്ലതു തെരഞ്ഞെടുക്കാനുള്ള ദൈവ വിളി സ്വീകരിക്കുകയെന്നുള്ളത് അത്ര എളുപ്പമല്ല. നമുക്കേവർക്കും അറിയാവുന്ന ഒരു കഥ ഞാൻ ഓർമിപ്പിക്കട്ടെ. ഒരു മനുഷ്യൻ ഒരിക്കൽ ഒരു നദിയിൽ അകപ്പെട്ടു. ആ മനുഷ്യൻ നോക്കിയപ്പോൾ കുറച്ചു പേർ യാതൊരു ആയാസവുമില്ലാതെ ഒഴുക്കിനനുസരിച്ച് താഴോട്ടു വഞ്ചിതുഴയുന്നതു കുടെ എന്നാൽ അവരുടെ അന്ത്യം നദിയുടെ ആഴമുള്ള ഗർത്തത്തിലേക്കായിരുന്നു. എന്നാൽ കുറച്ചു പേർ ആകട്ടെ ഒഴിക്കിനെതിരായ് വളരെ ആയാസപ്പെട്ടു മുകളിലേക്ക് വഞ്ചി തുഴയുന്നത് ആ മനുഷ്യൻ ശ്രദ്ധിച്ചു. എന്നാൽ അവർ ലക്ഷ്യ സ്ഥാനത്ത് എത്തി ചേർന്നു. ലോകത്തിന്റെ മോഹങ്ങൾക്കനുസരിച്ച് ജീവിക്കുന്നതിലല്ല മറിച്ച്, നമ്മെ വിളിച്ചതിന് യോഗ്യമാവണ്ണം ദൈവനാമ മഹത്വത്തിനായ് വേണം ഓരോ യുവത്വത്തിന്റെയും തെരഞ്ഞെടുപ്പുകൾ. ജ്ഞാനികളെ ലജ്ജിപ്പിക്കാൻ ഭോഷണമായത് തെരഞ്ഞെടുത്ത ക്രൂശിതന്റെ നിയോഗത്തിന്റെ കനൽ വഴികളാണ് നാം തെരഞ്ഞെടുക്കേണ്ടത്.

ക്രിസ്തീയ തെരഞ്ഞെടുപ്പുകൾ നടത്തുമ്പോൾ നാം ധാരാളം വെല്ലുവിളികളെ നേരിടാം. വിശുദ്ധിയിൽ ജീവിക്കാൻ ആഗ്രഹിക്കുന്ന ദൈവമക്കൾ പോലും അറിഞ്ഞോ അറിയാതെയോ തെറ്റായ തെരഞ്ഞെടുപ്പുകൾ നടത്തുന്ന കാഴ്ച നാം കാണാറുണ്ട്. ക്രിസ്തുവിന്റെ ജനനത്തോടനുബന്ധിച്ച് ഉദിച്ചുയർന്ന നക്ഷത്രം ലക്ഷ്യമാക്കി യാത്രതിരിച്ച വിദ്വാൻമാർ അവരുടെ അക്ഷമയും യുക്തിസഹജമായ ചിന്തയും നിമിത്തം ഹേരോദാ ന്നന്റെ കൊട്ടാരത്തിൽ എത്തി. സ്വന്തബുദ്ധിയിൽ ആശ്രയിച്ചുകൊണ്ടുള്ള പല തെരഞ്ഞെടുപ്പുകളും നമ്മെ ലക്ഷ്യപ്രാപ്തിയിൽ എത്തിക്കണമെന്നില്ല. മാർ അപ്രേമിന്റെ മെന്മായിൽ ഇപ്രകാരം പാടുന്നു.

കൊല്ലും നഞ്ചിവയായുള്ള
പൊന്നും വെള്ളിയും നേടേണ്ട
നിത്യ ജീവൻ പ്രാപിക്കാൻ
സത്യോപദേശം കേൾക്ക.



യോനായെപോലെ നമ്മുടെ അപഥസഞ്ചാരങ്ങൾ നമ്മെ ഇളകിമറിയുന്ന കടലിലേക്ക് എടുത്തെറിഞ്ഞാലും, ഉയർത്തെഴുന്നേൽപ്പിന്റെ ഒരു മൂന്നാം ദിവസം ഉണ്ടെന്ന് നാം മറക്കരുത്. ഹെരോദാവിന്റെ അടുക്കൽ മടങ്ങിപോകരുത് എന്നു സ്വപ്നത്തിൽ അരുളിപ്പാടുണ്ടായിട്ട് വിദ്വാൻമാർ വേറൊരു വഴിയായി മടങ്ങിപോയി തെറ്റുകളിൽ നിന്നും മാറിപ്പോകുവാൻ തക്കവണ്ണം ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ അന്തരംഗങ്ങളിൽ ചില ഓർമ്മപ്പെടുത്തലുകൾ നടത്തുമ്പോൾ നാം അവയ്ക്ക് ചെവികൊടുക്കണം.

എന്നാൽ ഇങ്ങനെയുള്ള താക്കീതുകളൊക്കെ തൃണവൽക്കരിച്ചു കൊണ്ട് മുമ്പോട്ട് പോകുന്നവരുണ്ട്. ദൈവേഷ്ടത്തിനു വിരുദ്ധമായ് ബാലാക്കിനോടു സൗഹൃദം പുലർത്തിയ ബിലയാദിനെ തിരുത്തുവാൻ തക്കവണ്ണം ദൈവം കഴുതയെ ഉപയോഗിക്കുന്നു. എന്നാൽ അങ്ങലെയുള്ള ഇടപെടലൊക്കെയും നിസ്സാരവത് കരിച്ച് മുമ്പോട്ട് പോയ ബിലയാം ദൈവിക ക്രോധം സ്വയം ഏറ്റുവാങ്ങുന്നതായി സംഖ്യാപുസ്തകം 31: 8-ൽ നാം വായിക്കുന്നു. മഹാപ്രളയങ്ങളും വരൾച്ചകളും നമ്മെ സ്വയം തിരുത്തുവാൻ ദൈവം ഉപയോഗിക്കുന്ന മുന്നറിയിപ്പുകൾ ആണ്. ആയിരിക്കുന്ന ദുർമാർഗ്ഗം വിട്ടുതിരിഞ്ഞില്ലെങ്കിൽ ബിലിയാമിന്റെ അനുഭവം നമുക്കും പ്രതീക്ഷിക്കാം.

നല്ല തെരഞ്ഞെടുപ്പുകൾ നടത്തുന്ന യുവതലമുറയ്ക്ക് ചില ഉത്തരവാദിത്വങ്ങൾ ഉണ്ട്. സൃഷ്ടിയുടെ മകുടമായ മനുഷ്യന്റെ തെറ്റായ തെരഞ്ഞെടുപ്പുകൾ സുന്ദരവും സുരഭിലവുമായ ദൈവം സൃഷ്ടിച്ച പ്രകൃതിയുടെ താളം തെറ്റിക്കുന്ന കാഴ്ച നാം കണ്ടുകൊിരിക്കയാണ്. ദൈവവിളിയുടെ നീർച്ചാലുകൾ ഉള്ളിൽ ഒഴുകുന്ന നാം ഭൂമിയെ സംരക്ഷിക്കണം. മാത്രവുമല്ല നമുക്ക് കിട്ടിയ താലന്തുകളും പണവും സന്തോഷത്തോടെ ദുരന്തത്തിൽ അകപ്പെട്ടിരിക്കുന്ന നമ്മുടെ സഹജീവികൾക്ക് കൂടി പങ്കിടണം. ഇരുൾ വഴിയിലൂടെ തപ്പിയും തടഞ്ഞും സഞ്ചരിച്ച ഹെലൻകെല്ലറിനെ ജീവിതത്തിലേക്ക് ഒരു വഴിവിളക്കായി കടന്നു വന്ന ആനിബലിവൻ, പാകിസ്ഥാൻ യുവത്വത്തിന്റെ തിളക്കമാർന്ന മലാല യൂസഫ്സായി എന്നിവർ നമുക്ക് മാതൃകയാകണം.

അതിരുകളില്ലാത്ത സാധ്യതകളുടെ പുതിയ ആകാശത്തേക്കുള്ള യാത്രയിലാണ് ആധുനീക യുവത്വം. സമയത്തിന് പാട്ടും പ്രാർത്ഥനയും നടത്താൻ സമയമില്ലാതെ അതുപോലും ക്ലോക്കിൽ സെറ്റ് ചെയ്ത് വാട്ട്സാപ്പിന്റെയും ഫെയ്സ്ബുക്കിന്റെയും തിരക്കുകളിൽ മുഴുകുന്ന യുവത്വത്തെ വെല്ലുവിളിച്ചുകൊണ്ട് പ്രകൃതിയും ഇളകിമറിയുന്നു. ജീവന്റെ ആധാരമായ ജീനുകളെപ്പോലും സ്വയം ഉല്പാദിപ്പിക്കാനുള്ള ശ്രമത്തിൻ ഇടയിൽ ജീവദാദാവിലേക്ക് തിരിയാൻ നാം മറക്കരുത് എന്ന് ഓരോ ദുരന്തങ്ങളും നമ്മെ പഠിപ്പിക്കുന്നു. ആകയാൽ ഈ ദുഷ്കാലത്തിൽ സമയം തക്കത്തിന് വിനിയോഗിച്ച്, തന്റെ യൗവനം കൂടെ കൂടെ പുതുക്കി ശക്തമായ കാറ്റിനു നേരെ ചങ്കൂറ്റത്തോടെ പറക്കുന്ന കഴുകനെപോലെ, പ്രാർത്ഥനയാൽ നമ്മെ പുതുക്കാം. ദീപ്തവും ഉജ്ജ്വലവുമായ തെരഞ്ഞെടുപ്പുകളിലൂടെ ക്രിസ്തു നൽകിയ ലക്ഷ്യത്തിലേക്ക് ചുവടുവെച്ച് മുന്നേറി, നടക്കുന്ന വഴികളിൽ ദൈവകൃപയുടെ വാടാമലരുകൾ വിതറാൻ കടപ്പെട്ടവരാണ് ഓരോ ക്രിസ്തീയ യുവത്വവും.
വീണപൂവിൽ കുമാരനാശാൻ പാടുന്നു:

*"കണ്ണേ മടങ്ങുക കരിഞ്ഞുമലിഞ്ഞുമാശു*
*മണ്ണാകുമി മലരു വിസ്തൃതമാകുമിപ്പോൾ"*

അതെ വെള്ളത്തിലെ കുമിളകൾ പോലുള്ള ലോപമോഹങ്ങളിൽ പെടാതെ നല്ല തെരഞ്ഞെടുപ്പുകൾ നടത്തി ലോകത്തിൽ ജ്യോതിസ്സുകളെപോലെ ശോഭിക്കട്ടെ ഓരോ യുവത്വവും.



**ദീപ്തി ഡെന്നി**
മാർ പിലക്സിനോസ് OCYM
അട്ടച്ചാക്കൽ

# ഡിസ്ട്രിക്ട് വാർഷിക സമ്മേളനങ്ങൾ 2018-'19


തണ്ണിത്തോട്


വകയാർ


ഓമല്ലൂർ


തുമ്പമൺ


കോന്നി


മാക്കാംകുന്ന്


കോഴഞ്ചേരി

# - യൂണിറ്റ് തല പ്രവർത്തനങ്ങൾ -



തണ്ണിത്തോട് സെന്റ് ആന്റണീസ് ഓർത്തഡോക്സ് വലിയ പള്ളി സംയുക്ത യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ മണ്ണീറ ആദിവാസി മേഖലകളിൽ ഒറ്റപ്പെട്ടു താമസിക്കുന്ന കുടുംബങ്ങൾക്കു ഭക്ഷണ ആഹാര സാധനങ്ങൾ വിതരണം ചെയ്തു.



നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയ പള്ളിയിലെ എം. ജി. എം യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പണി കഴിപ്പിച്ചു നൽകിയ വീട് ഇടവക വികാരി റവ. ഫാ. ബിജു തോമസ് കൂദാശ ചെയ്തു നിർവഹിച്ചു.



തുമ്പമൺ ഭദ്രാസന ദേവാലയത്തിലെ സെന്റ്രൽ സെന്റ് മേരീസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 2018 - 19 വർഷം നടത്തിയ പരിപാടികളിലൂടെ....



കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവകയിലെ സെന്റ് ജോർജ്ജ് യുവജനപ്രസ്ഥാനതിന്റെ നേതൃത്വത്തിൽ നടത്തി വരുന്ന പരുമല പദയാത്രയുടെ സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി അഞ്ച് ലക്ഷം രൂപ ചിലവ് വരുന്ന പുതിയ ഭവനം നിർമിച്ച് നൽകി.

കൈപ്പട്ടൂർ : സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവകയിലെ സെന്റ് ജോർജ്ജ്സ് മൗണ്ട് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതിയൻ കാതോലിക്കാ ബാവയുടെ സ്മരണാർത്ഥം നടത്തിവരാറുള്ള 52മത് അഖില മലങ്കര ക്വിസ് മത്സരം 18-11-2018 ഞായറാഴ്ച ഉച്ചക്ക് 2 മണിക്ക് നടത്തപ്പെട്ടു. ഇടവക വികാരി റവ.ഫാ.ജോർജ്ജ് മാത്യു, സഹവികാരി റവ.ഫാ.എബി. റ്റീ. സാമുവേൽ, ക്വിസ്മാസ്റ്റർ റവ.ഫാ.ബ്രിൻസ് അലക്സ് മാത്യു, കേന്ദ്ര യുവജനപ്രസ്ഥാന റീജണൽ സെക്രട്ടറി ശ്രീ സോഹിൽ.വി. സൈമൺ, തുമ്പമൺ ഭദ്രാസന കൗൺസിൽ അംഗം ശ്രീ. എബ്രഹാം. എം. ജോർജ്, തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനം കമ്മിറ്റി അംഗം അഡ്വ. ലിന്റോ മണ്ണിൽ എന്നിവർ പ്രസംഗിച്ചു . 18 ടീമുകൾ പങ്കെടുത്ത മത്സരം വൻ വിജയമായി തീർന്നു..



ഉളനാട് സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയുടെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 2018 - 19 വർഷം നടത്തിയ പരിപാടികളിലൂടെ...

# യൂണിറ്റ് സാരഥികൾ

| നം. | സെക്രട്ടറി | പള്ളി / യൂണിറ്റ് | ഫോൺ നമ്പർ |
|---|---|---|---|
| | | **വകയാർ ഡിസ്ട്രിക്ട്** | |
| 1. | ജോമോൻ ജി ജോസഫ് | സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ചർച്ച് , കൊന്നപ്പാറ | 9207244252 |
| 2. | എബിൻ ജോർജ് മാത്യു | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് , ആമക്കുന്ന് | 9605735483 |
| 3. | ജിബിൻ ഏബ്രഹാം | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് , ചെങ്ങറ | 9188243063 |
| 4. | നവീൻ ജോസ് ഡാനിയേൽ | സെന്റ്ഗ്രിഗോറിയോസ് ഓർത്തഡോക്സ് ചർച്ച് , കൊല്ലംപടി | 9496306601 |
| 5. | അനി.എം.ഏബ്രഹാം | സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ച് , കിഴക്കുപുറം | 9847362384 |
| 6. | റോബിൻ മാത്യു റോയി | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, അരുവാപുലം | 9539872856 |
| 7. | അലൻ തോമസ് | സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി, വകയാർ | 9446092104 |
| 8. | രാജൻമോൻ ടി.എസ് | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, കൊക്കാത്തോട് | 9544021461 |
| 9. | തോമസ് പി സാമുവേൽ | മാർ പീലക്സിനോസ് ഓർത്തഡോക്സ് ചർച്ച്, അട്ടച്ചാക്കൽ | 9946242502 |
| 10. | ജസ്റ്റിൻ പി ജയിംസ് | സെന്റ് തോമസ് ഓർത്തഡോക്സ് ചർച്ച്, നെടുമൺകാവ് | 9961090719 |
| 11. | ലിനോ ഫിലിപ്പ് | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, അതിരുങ്കൽ | 9061716693 |
| 12. | നോയൽ മാത്യു ഉമ്മൻ | മാർ കുര്യാക്കോസ് ഓർത്തഡോക്സ് ചർച്ച്, കല്ലേലി | 9746040404 |
| 13. | ജെനി ബിനു | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, പൊന്നമ്പി | 8606039576 |
| 14. | ലിബിൻ തോമസ് | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, എലിക്കോട് | 8086675220 |
| 15. | സൻസു ജോഷ്വാ | സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, മുളന്തറ | 9544547900 |
| | | **കോന്നി ഡിസ്ട്രിക്ട്** | |
| 1. | അജിൻ ഡേവിഡ് | മാർ ബഹന്നാൻ ഓർത്തഡോക്സ് ചർച്ച്, വാഴമുട്ടം | 9846853012 |
| 2. | ലിബിൻ രാജൻ | സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, മല്ലശ്ശേരി | 9544039826 |
| 3. | ബിബിൻ കെ.ഡാനിയേൽ | സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, ളാക്കൂർ | 9496793639 |
| 4. | ബിനോയി സണ്ണി | സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ചർച്ച്, വെട്ടൂകാവ് | 7025528647 |
| 5. | ക്രിസ്റ്റഫർ ജോൺസൺ | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, കോന്നി | 9645772194 |
| 6. | റെമിൻ സ്കറിയ | സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ചർച്ച്, കഴവല്ലൂർ | 8113639285 |
| 7. | സിജോ ഇ എസ് | സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, വെട്ടൂർ | 9744416457 |
| 8. | ജെസിലോ ജോമോൻ | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, വി.കോട്ടയം | 9048675229 |
| | | **കോഴഞ്ചേരി ഡിസ്ട്രിക്ട്** | |
| 1. | നോബിൻ ഏബ്രഹാം | സെന്റ് ഓസിയോസ് ഓർത്തഡോക്സ് ചർച്ച്, നാരങ്ങാനം | 9188543146 |
| 2. | ജോബ് വർഗീസ് | സെന്റ് മാത്യൂസ് ഓർത്തഡോക്സ് ചർച്ച് | 8592967470 |
| 3. | മെൽബിൻ എസ് വർഗ്ഗീസ് | മാർ ബെസ്ഹാനനിയ ഓർത്തഡോക്സ് ചർച്ച്, തെക്കേമല | 9020038404 |
| | | **തണ്ണിത്തോട് ഡിസ്ട്രിക്ട്** | |
| 1. | ജെസ്റ്റിൻ ജോൺ | സെന്റ്ആന്റണീസ് OCYM, തണ്ണിത്തോട് | 8281216068 |
| 2. | ഷെറിൻ പി എസ് | സെന്റ് ഗ്രിഗോറിയസ് OCYM, തണ്ണിത്തോട് | 9495204663 |
| 3. | ജീനാ ജെയിംസ് | സെന്റ്മേരീസ് OCYM, തണ്ണിത്തോട് | 9496412033 |

## -യൂണിറ്റ് സാരഥികൾ -

| | | | |
|---|---|---|---|
| 4. | നിജിൻ സാം ഫിലിപ്പ് | സെന്റ മേരീസ് OCYM, തൂമ്പാക്കുളം | 8281088875 |
| 5. | മെർലിൻ ജോർജ്ജ് | സെന്റ തോമസ് OCYM, തേക്കുതോട് | 9497310857 |
| 6. | ആശാ ബിനു | സെന്റ്മേരീസ് OCYM, തൂമ്പാക്കുളം | 8547560274 |
| 7. | മിഥുൻ യോഹന്നാൻ | മാർ പീലക്സിനോസ് OCYM, മണ്ണീറ | 9544785596 |
| 8. | ഷീന അലക്സ് | സെന്റ്ജോർജ് OCYM, എലിമുള്ളുംപ്ലാക്കൽ | 8778944374 |
| 9. | ജെസൻ സക്കറിയ | സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, എലിമുള്ളുംപ്ലാക്കൽ | 9400872903 |
| 10. | സാറാമ്മ സജു | സെന്റ് ഗ്രിഗോറിയസ് OCYM, പറക്കുളം | 9744269607 |
| 11. | അലക്സ് പി മാത്യു | സെന്റ് ജോർജ് OCYM, കരിമാൻതോട് | 8304065367 |
| 12. | മനോജ് ഏബ്രഹാം | സെന്റ് മേരീസ് OCYM, കുടപ്പനകുളം | 9072061279 |
| | | **തുമ്പമൺ ഡിസ്ട്രിക്ട്** | |
| 1. | ജാക്സൺ കെ.എസ് | സെന്റ്മേരീസ് കാദിസ്താ OCYM, തുമ്പമൺ നോർത്ത് | 8078184092 |
| 2. | ടെന്നീസ്.പി | സെന്റ ബഹനാൻസ് OCYM, കൊടുമൺ | 8606785209 |
| 3. | ജോംസി അന്ന ജോൺസൺ | സെന്റ്മേരീസ് OCYM, കൊടുമൺ | 7560831479 |
| 4. | ഷിജോ ജോയ്സ് | സെന്റ് ജോർജ്ജ് OCYM, ചന്ദനപള്ളി | 8593885421 |
| 5. | അന്ന അഹ്നാ വർഗ്ഗീസ് | ജോർജ്ജിയൻ OCYM, ചന്ദനപള്ളി | 9497618633 |
| 6. | ബിനോ ഷാജി | സെന്റ് ജോൺസ് OCYM, ഉളനാട് | 9846022595 |
| 7. | തോമസ് മാത്യു | സെന്റ് ജോർജ്ജ് OCYM, തട്ടയിൽ, കീരുകുഴി | 9747143596 |
| 8. | നെബു വർഗീസ് ഷിബു | സെന്റ് ജോർജ്ജ് OCYM, കൈപ്പട്ടൂർ | 8606449743 |
| 9. | ഷെറിൻ സാബു | സെന്റ് ജോർജ് മൗണ്ട് OCYM, കൈപ്പട്ടൂർ | 9995199269 |
| 10. | ഷിജിൻ ഷാജി | സെന്റ് ഇഗ്നേഷ്യസ് OCYM, കുടമുക്ക് | 8078851934 |
| 11. | കൃപാ തോമസ് | സെന്റ്മേരീസ് OCYM, കൈപ്പട്ടൂർ | 7025735871 |
| 12. | ബിജു തോമസ് | സെന്റ് തോമസ് OCYM, കൈപ്പട്ടൂർ | 9400893538 |
| 13. | ബിബിൻ ബാബു | എം. ജി.എം OCYM, നരിയാപുരം | 7559052976 |
| 14. | ജീന മോൾ | സെന്റ് മേരീസ് OCYM, നരിയാപുരം | 8547920084 |
| 15. | ലെനിൻ ജോസ് | സെന്റ്തോമസ് OCYM, ചന്ദനപള്ളി | 9562519620 |
| 16. | ജിതിൻ വി ജോസ് | സെൻട്രൽ സെന്റ് മേരീസ് OCYM, തുമ്പൺ | 8113999743 |
| 17. | ജേക്കബ് കോശി | മാർ ഇഗനാത്തിയോസ് OCYM, മാമ്പിലാലി, തുമ്പമൺ | 9544002576 |
| 18. | സോനു സാമുവേൽ ഐസക് | എം.ഐ.എം.OCYM, മുട്ടം, തുമ്പമൺ | 8075919402 |
| 19. | അൽവിൻ ഷാജി | സെന്റ്തോമസ് OCYM, വയലിനു പടിഞ്ഞാറ്, തുമ്പമൺ | 9400720264 |
| 20. | നെസ്റ്റിൻ സണ്ണി | സെന്റ്തോമസ് OCYM, വയലിനു പടിഞ്ഞാറ്, തുമ്പമൺ | 7025018135 |
| 21. | സന്തോഷ് മാത്യു | സെന്റ് പോൾസ് OCYM, തുമ്പമൺ ബഥനി | 8586054705 |
| | | **ഓമല്ലൂർ ഡിസ്ട്രിക്ട്** | |
| 1. | ഷാർലറ്റ് ബിജു സാമുവേൽ | സെന്റ്ജോർജ്ജ് OCYM, ഊന്നുകൽ | 8281318262 |
| 2. | സാന്ദ്ര ഷാജി | യൂലിത്തി OCYM, ഊന്നുകൽ | 9496807561 |
| 3. | അലൻ ഷാജി | മാർ ബഹന്നാൻ OCYM, വാഴമുട്ടം | 6238962072 |

| | | | |
|---|---|---|---|
| 4. | ജെറിൻ ജോയ്സ് | സെൻ്റ മേരീസ് OCYM, തോട്ടുപുറം | 9526549924 |
| 5. | റിൻ്റു ബെന്നി | സെൻ്റ് ഗ്രിഗോറിയസ് OCYM, തോട്ടുപുറം | 8547312623 |
| 6. | റിജോ ജോയ് | സെൻ്റ ജോർജ്ജ് OCYM, മാത്തൂർ | 9605033933 |
| 7. | ആൽവിൻ വർഗീസ് | സെൻ്റ് മേരീസ് OCYM, പ്രക്കാനം | 8592966356 |
| 8. | സോണി ജെ.പി | മാർ ബർസൗമ്മ OCYM, പനക്കൽ | 8281478565 |
| 9. | ആശിഷ് എസ്.ജേക്കബ് | സെൻ്റ് മേരീസ് OCYM, പുത്തൻ പീടിക സൗത്ത് | 8078167379 |
| 10. | സ്റ്റെഫിൻ ടി വർഗീസ് | സെൻ്റ്ജോർജ്ജ് OCYM, പുത്തൻ പീടിക സൗത്ത് | 9400137979 |
| 11. | ജസ്റ്റിൻ ബിജു | സെൻ്റ് മേരീസ് OCYM, മുള്ളനിക്കാട് | 6282489077 |
| 12. | സിജോ തോമസ് പോൾ | സെൻ്റ് ഗ്രിഗോറിയോസ് OCYM, മുള്ളനിക്കാട് | 9747781681 |
| 13. | സിദ്ധു അനീഷ് | സെൻ്റ് മേരീസ് OCYM (B), മുള്ളനിക്കാട് | 9446817480 |
| 14. | നിഥി ആൻ വർഗീസ് | സെൻ്റ് തോമസ് OCYM, ഓമല്ലൂർ | 9744065491 |
| | | **മാക്കാംകുന്ന് ഡിസ്ട്രിക്ട്** | |
| 1. | ജോയൽ ഉമ്മൻ | കുമ്പഴ സെൻ്റ് മേരീസ് കത്തീഡ്രൽ | 9744140799 |
| 2. | ബിജോ ബാബു | കുമ്പഴ സെൻ്റ് സൈമൺസ് കത്തീഡ്രൽ | 7560835323 |
| 3. | സുമ കെ.സാമുവേൽ | കുമ്പഴ സെൻ്റ് സൈമൺസ് കത്തീഡ്രൽ | 9544344633 |
| 4. | സ്റ്റീഫൻ സണ്ണി | മാക്കാംകുന്ന് സെൻ്റ് സ്റ്റീഫൻസ് കത്തീഡ്രൽ, OCYM (1) | 8281474755 |
| 5. | മേഘ ഹന്ന സാം | മാക്കാംകുന്ന് സെൻ്റ് സ്റ്റീഫൻസ് കത്തീഡ്രൽ, OCYM (2) | 8075532060 |
| 6. | മനോജ് പി തോമസ് | മാക്കാംകുന്ന് സെൻ്റ് സ്റ്റീഫൻസ് കത്തീഡ്രൽ, സെൻ്റ് ജോർജ്ജ് ചാപ്പൽ യൂത്ത്മൂവ്മെൻ്റ് | 9744976901 |
| 7. | ലിബിൻ തോമസ് | മണ്ണാറകുളഞ്ഞി മാർ ബസേലിയോസ് ഗ്രിഗോറിയോസ് OCYM | 9061660040 |
| 8. | ജഫിൻ മാത്യു വർഗ്ഗീസ് | മൈലപ്ര സെൻ്റ് പോൾസ് OCYM, വല്യയന്തി | 9061724587 |
| 9. | ആഷിഷ് ബിജു | മൈലപ്ര സെൻ്റ് മേരീസ് OCYM, ഇടക്കര | 9526843907 |
| 10. | അഖിൽ റജി | മൈലപ്ര സെൻ്റ് ഗ്രീഗോറിയോസ് OCYM, മുണ്ടുകോട്ടക്കൽ | 6238848629 |
| 11. | ലിജിൻ മാത്യു | മൈലപ്ര സെൻ്റ് ജോർജ്ജ് OCYM, | 8943068099 |
| 12. | ജുബി തോമസ് | മൈലപ്ര സെൻ്റ് ജോൺസ് OCYM, | 8891365850 |
| 13. | റിജോ | കടമ്മനിട്ട സെൻ്റ് ജോൺസ് OCYM, | 9544206612 |
| 14. | അലൻ എബി ഷാജൻ | കുരീലയം സെൻ്റ് ജോൺസ് OCYM, | 9526733179 |
| 15. | റോജിൻ റ്റി.സാം | കാരൂർ സെൻ്റ് പീറ്റേഴ്സ് OCYM, | 9048540238 |
| 16. | മെൽബിൻ ഏബ്രഹാം | സെൻ്റ് ഗ്രീഗോറിയോസ് OCYM, | 9447247866 |
| 17. | മനു മോൻസി | നന്നുക്കാട് സെൻ്റ് ഗ്രീഗോറിയോസ് OCYM, | 9544217868 |
| 18. | അജു തോമസ് | വെട്ടിപ്പുറം സെൻ്റ് ജോർജ്ജ് OCYM, | 9947997035 |
| 19. | അബിൻ കെ.സാം | വെട്ടിപ്പുറം സെൻ്റ് മേരീസ് OCYM, | 8606053942 |
| 20. | ജിതിൻ | സെൻ്റ് ഗ്രീഗോറിയോസ് OCYM, | 95621099140 |
| 21. | ജിബിൻ ജോർജ്ജ് | പാലമൂട് മാർ കുറിയാക്കോസ് OCYM, | 8593954687 |

ആയുർവ്വേദത്തിന്റെ ഹരിത സ്പർശം.....

# കർമ്മ

മാമ്പിലാലി, തുമ്പമൺ

7025966613, 7025966614, 8301016613

karmaayus@gmail.com

## ആയുർവ്വേദ-നാച്ച്യുറോപ്പതി ഹോസ്പിറ്റൽ & സ്കൂൾ ഓഫ് നഴ്സിംഗ്





എല്ലാവിധ ആയുർവേദ ചികിൽസകൾക്കും വിദഗ്ദ്ധ ഡോക്ടറുമാരുടെ സേവനം ലഭ്യമാണ്....


ഡോ. ജിതിൻ ജോർജ്ജ്


ഡോ. സൗമ്യ ശരത്

ഒ.പി./ഐ. പി. സൗകര്യം ഉണ്ടായിരിക്കുന്നതാണ് ...

ദിലീപ് കെ എം
മാനേജിങ് ഡയറക്ടർ

നഴ്സിങ്ങ് വിദ്യാർഥികൾക്ക് ഹോസ്റ്റൽ സൗകര്യം ഉണ്ടായിരിക്കുന്നതാണ്....